


# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

# MALANKARA ORTHODOX SYRIAN CHURCH




Vol. 08 No. 27 THE ONLINE OFFICIAL NEWS BULLETIN 2025 July 03


## SEASON OF PENTECOST പെന്തിക്കോസ്തികാലം

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 6 — 4th Sunday after Pentecost, Mission Sunday — 3 | 7 — 28th Mem. of Zachariah Mor Dionysius Metropolitan (Pathanapuram Mount Tabore Dayara) — 7 | 8 — 3 | 9 — 7 | 10 — 252nd Mem. of Yuhanon Mor Gregorios Metropolitan (Mulanthuruthy Church) — 3 | 11 — 116th Mem. of 'Sabha Thejas' Pulikkottil Joseph Mar Dionysius II (Kottayam Old Seminary) — 7 | 12 — 4th Mem. of H.H. Baselios Marthoma Paulose II (Devalokam Catholicate Aramana) — 3 |



**Parumala Hospital proudly hosted the first edition of Precision Imaging OCT Boot Camp was inaugurated by His Holiness Baselios Marthoma Mathews III, alongside Fr. M.C. Poulose, CEO of Parumala Hospital. The event was graced by the presence of Dr. Giulio Guagliumi, world-renowned Interventional cardiologist from Italy, whose pioneering work in Intravascular imaging has transformed cardiovascular diagnostics.**




ദേവലോകം കാതോലിക്കേറ്റ് അരമനയിൽ വിശുദ്ധ മാർത്തോമ്മാ ശ്ലീഹാ യുടെ ദുക്റോനോ പെരുന്നാളിന് പരിശുദ്ധ കാതോലിക്കാ ബാവാ മുഖ്യ കാർമ്മികത്വം വഹിച്ചു.



## Malankara Orthodox Church Delegation Meets H.H. Pope Tawadros II in Cairo

Cairo: Dr. Yuhanon Mar Diascoros and Metropolitan Abraham Mar Stephanos were graciously received by His Holiness Pope Tawadros II at the Papal Residence in Cairo. The Metropolitans conveyed the love, prayers, and warm greetings of His Holiness Baselios Marthoma Mathews III, Catholicos of the East and Malankara Metropolitan, to the head of the Coptic Orthodox Church.

During the meeting, the Metropolitans delivered a personal message from His Holiness the Catholicos in response to the joint letter sent earlier by His Holiness Pope Tawadros II and His Holiness Catholicos Aram I, Catholicos of the Armenian Orthodox Church of the Great House of Cilicia, on May 25, 2025. This exchange of letters reflects the deep bonds of fraternity and mutual concern shared among the ancient Oriental Orthodox Churches.

During the meeting, His Holiness the Pope expressed his anticipation for an upcoming visit by His Holiness Catholicos Baselios Marthoma Mathews III to Cairo in the near future, in order to discuss the situation of the Indian Church. He emphasized the importance of working toward the common good and preserving the spirit of unity in the sister church.

The meeting was attended by His Eminence Metropolitan Thomas, Metropolitan of Qousia and Mir, and Deacon Joseph Reda, Deacon to H.H. Pope Tawadros II.

# പ. ഗീവർഗീസ് രണ്ടാമൻ ബാവായുടെ കല്പനബുക്ക് (1935)

172/20-12-110. നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ കടവിൽ ഗീവറുഗീസിനു വാഴ്വ്.

പ്രിയനെ, കൊല്ലം ഇടവകയിൽപെട്ട എല്ലാ ദേശങ്ങളിലും പള്ളികളിലും സഞ്ചരിച്ച് സണ്ടേസ്കൂൾ, പ്രാർത്ഥനായോഗങ്ങൾ മുതലായവ അവിടെയുള്ള പട്ടക്കാരുടെ സഹകരണത്തോടു കൂടി രൂപീകരിക്കുകയും സ്ഥാപിക്കുകയും നടത്തുകയും ചെയ്യുന്നതിനു വേറൊരു കല്പന ഉണ്ടാകുന്നതുവരേയ്ക്കും ഈ കല്പന മൂലം നിന്നെ നാം നിയമിച്ചിരിക്കുന്നു.

173/22-12-110. നമ്മുടെ ആർത്താറ്റു കുന്നംകുളം പള്ളിവികാരിയും ദേശത്തുപട്ടക്കാരും പള്ളികൈക്കാരും ശേഷം ജനങ്ങളും കൂടിക്കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയരെ, നിങ്ങളുടെ ഇടയിൽ ചില ഭിന്നതകൾ എല്ലാമുണ്ടെന്നു നാം പല വഴിക്കും അറിയുന്നതിൽ വ്യസനിക്കുന്നു. നാം തന്നെ അവിടെ വന്നു നിങ്ങളെല്ലാവരേയും കണ്ടു സന്തോഷത്തോടെ മടങ്ങിപ്പോരുന്നതിന് ആഗ്രഹമുണ്ടായിരുന്നുവെങ്കിലും ഇപ്പോഴും നാം സുഖക്കേടിൽ മരുന്നു സേവിച്ചു പഥ്യത്തിൽ ഇരിക്കുന്നതുകൊണ്ട് നമുക്കു വരുവാൻ സാധിക്കായ്കകൊണ്ടു നമുക്കു പകരം ബഹുമാനപ്പെട്ട നമ്മുടെ ഗ്രീഗോറിയോസ് മെത്രാച്ചനെ അങ്ങോട്ടയയ്ക്കുന്നു. അദ്ദേഹം നിങ്ങളോടു ആജ്ഞാപിക്കുകയും ഗുണദോഷിക്കുകയും ചെയ്യുന്ന എല്ലാ സംഗതികളിലും നിങ്ങൾ അദ്ദേഹത്തെ അനുസരിച്ച് സന്തോഷത്തോടും സമാധാനത്തോടും അദ്ദേഹത്തെ തിരിച്ചയയ്ക്കണം. സാത്താന്റെ എല്ലാ തന്ത്രങ്ങളോടും നിങ്ങൾ എതിർത്തു ദൈവയിഷ്ടം പൂർത്തിയാക്കണം. നിങ്ങളുടെ ജഡീകബുദ്ധികളെ ഉപേക്ഷിച്ചു ദൈവത്തിന്റെ ഇഷ്ടത്തിനു കീഴ്പ്പെടണം. സമാധാനത്തോടെ എല്ലാവരും ഒത്തൊരുമിച്ചു നിൽക്കേണ്ട സമയവും കാലവും ആണിതെന്നുള്ളത് അറിയാമല്ലോ. ശേഷം കാര്യങ്ങൾ പിന്നാലെ എഴുതി അയയ്ക്കുന്നതാണ്.

174/25-12-110. പുത്തൻകാവു പള്ളിവികാരിയും ദേശത്തു പട്ടക്കാരും ...

നമ്മുടെ മുൻഗാമിയായിരുന്ന മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ നിയമിച്ചാക്കി ട്രസ്റ്റിജോലി വഹിച്ചുകൊണ്ടിരുന്ന കിഴക്കേത്തലയ്ക്കൽ ഈപ്പൻ മാത്തനേയും കാക്കിലേത്തു കുഞ്ഞേനെ പീലിപ്പോസിനേയും തൽസ്ഥാനങ്ങളിൽ നിന്നു മാറ്റി അവരുടെ ചുമതലകളിൽ നിന്ന് ഒഴിച്ചിരിക്കുന്നതായി നാം കല്പന അയച്ചിട്ടുണ്ടല്ലോ. അവർക്കു പകരം പള്ളിപൊതുയോഗത്തിൽ നിന്ന് തിരഞ്ഞെടുത്തിരുന്ന സി. ഒ. ഉമ്മൻ ബി.എ. എൽ.റ്റി. യെ വേറൊരു കല്പന ഉണ്ടാകുന്നതുവരേയ്ക്കും സ്ഥിരപ്പെടുത്തി നിയമിച്ചിരിക്കുന്നു. മുൻ ട്രസ്റ്റികൾ അവരുടെ ചാർജ്ജ് പുതിയ ട്രസ്റ്റിയെ ഏൽപിക്കുന്നതിനും മുൻ ട്രസ്റ്റികളിൽ നിന്നു ചാർജ്ജേറ്റു രസീതു കൊടുക്കുന്നതിനും നാം ഇരുഭാഗക്കാർക്കും കല്പനകൾ അയച്ചിട്ടുണ്ട്. ശേഷം പിന്നാലെ.

175/25-12-110. കിഴക്കേത്തലയ്ക്കൽ ഈപ്പൻ മാത്തനു വാഴ്വ്.

പ്രിയനെ, നമ്മുടെ മുൻഗാമിയായിരുന്ന മലങ്കരയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ നിയമിച്ചാക്കിയ നിങ്ങളെയും കാക്കിലേത്തു കുഞ്ഞേന പീലിപ്പോസിനേയും ട്രസ്റ്റിചുമതലകളിൽ നിന്ന് ഒഴിവാക്കിയതായും നീക്കം ചെയ്തിരിക്കുന്നതായും പുത്തൻകാവു പള്ളിയിലേക്ക് നാം ഒരു കല്പന അയച്ചിട്ടുണ്ട്. ഇത് നിങ്ങളും വായിച്ചു കേട്ടിരിക്കുമല്ലോ. അതനുസരിച്ച് നിങ്ങൾ നിർവ്വഹിച്ചിരുന്ന ചുമതലകളുടെ ചാർജ്ജ് പുതിയ ട്രസ്റ്റിയായി നിയമിച്ചിരിക്കുന്ന സി. ഒ. ഉമ്മൻ ബി.എ. എൽ.റ്റി. യെ എല്പ്പിച്ച് അയാളിൽ നിന്നു രസീതു വാങ്ങികൊള്ളുകയും ചെയ്യണം. ശേഷം പിന്നാലെ.

176/25-12-110. പുത്തൻകാവു മലയിൽ ഉമ്മൻ ഉമ്മന്,



പ്രിയനെ, പുത്തൻകാവു പള്ളിപൊതുയോഗം കൂടി നിങ്ങളെ പള്ളിയുടെ ട്രസ്റ്റിയായി തിരഞ്ഞെടുത്തിരിക്കുന്നതിനാൽ സ്ഥിരപ്പെടുത്തി നിയമിച്ചു കല്പന ഉണ്ടാകണമെന്നുള്ള റിപ്പോർട്ടു കിട്ടിയിരിക്കുന്നു. അതനുസരിച്ചു നിങ്ങളെ ഈ കല്പന മൂലം ട്രസ്റ്റിയായി വേറൊരു കല്പന ഉണ്ടാകുന്നതുവരേയ്ക്കും സ്ഥിരപ്പെടുത്തി നിയമിച്ചിരിക്കുന്നു. ട്രസ്റ്റികളിൽ നിന്ന് ചാർജ്ജ് ഉടനെ വാങ്ങിക്കൊണ്ട് പള്ളിക്കമ്മറ്റിയുടെ സഹകരണത്തോടു കൂടെ ട്രസ്റ്റു സംബന്ധമായ ചുമതലകൾ വഹിച്ച് പള്ളിക്കാര്യങ്ങൾ ഭംഗിയായി നടത്തിക്കൊണ്ടു പോരുന്നതിന് ഇതിനാൽ നാം അധികാരപ്പെടുത്തിയിരിക്കുന്നു. ശേഷം പിന്നാലെ.

177/25-12-110. പുത്തൻകാവിൽ കാക്കിലേത്തു കുഞ്ഞേന പീലിപ്പോസിന്,

പ്രിയനെ, നമ്മുടെ മുൻഗാമിയായിരുന്ന മലങ്കരയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ നിയമിച്ചാക്കിയ നിങ്ങളേയും, നിങ്ങളുടെ കൂടെ കിഴക്കേത്തലയ്ക്കൽ ഈപ്പൻ മാത്തനേയും ട്രസ്റ്റിചുമതലകളിൽ നിന്ന് ഒഴിവാക്കിയതായും നീക്കം ചെയ്തിരിക്കുന്നതായും പുത്തൻകാവു പള്ളിയിലേക്ക് നാം കല്പന അയച്ചിട്ടുള്ളത് നിങ്ങളും വായിച്ചു കേട്ടിരിക്കുമല്ലോ. അതനുസരിച്ചു നിങ്ങൾ വഹിച്ചിരുന്ന ചുമതലകളുടെ ചാർജ്ജ് പുതിയ ട്രസ്റ്റിയായി നിയമിച്ചിരിക്കുന്ന സി. എ. ഉമ്മൻ ബി.എ. എൽ.റ്റി. യെ ഏൽപിക്കുകയും അയാളിൽ നിന്നും രസീതു വാങ്ങിക്കൊള്ളുകയും വേണം. ശേഷം പിന്നാലെ.

178/25-12-110. വടക്കേത്തലയ്ക്കൽ സ്കറിയാ കത്തനാർക്ക് വാഴ്വ്.

പ്രിയനെ, ആ പള്ളി 1111 ചിങ്ങ മാസം മുതൽ പുത്തൻപുരയിൽ തോമസു കത്തനാരെ വികാരി സ്ഥാനത്തു നിന്നും നീക്കി തന്നെ ഈ കല്പന മൂലം വികാരിയായി നിയമിച്ചിരിക്കുന്നു.

179/25-12-110. മാവേലിക്കര പുതിയകാവു പള്ളിവികാരി, ദേശത്തുപട്ടക്കാർ ...

പ്രിയരെ, ആ പള്ളിവികാരി പുത്തൻപുരയിൽ തോമസു കത്തനാരെ വികാരി സ്ഥാനത്തുനിന്നും അടുത്ത ചിങ്ങ മാസം മുതൽ നീക്കി വടക്കേത്തലയ്ക്കൽ സ്കറിയാ കത്തനാരെ വികാരിയായി നാം നിയമിച്ചിരിക്കുന്നു. ശേഷം പിന്നാലെ.

180/29-12-110. ആർത്താറ്റു കുന്നംകുളം പള്ളികളിലെ വികാരിയും ദേശത്തുപട്ടക്കാരും പള്ളികൈക്കാരും ശേഷം ജനങ്ങളും കൂടിക്കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയനെ, ഈ മാസം 26-നു കോട്ടയം ഇടവകയുടെ ബഹു. മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ അവിടെ കൂടിയ പൊതുയോഗത്തിന്റെ നിശ്ചയങ്ങൾ കൊടുത്തയച്ചതു കിട്ടി. വായിച്ചു കണ്ടതിൽ സന്തോഷിക്കയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു. ആ നിശ്ചയങ്ങളെ നാം അംഗീകരിച്ചനുവദിച്ചിരിക്കുന്നു. ഇപ്പോൾ സ്ഥാനമൊഴിഞ്ഞ കൈക്കാരന്മാരായ ചാക്കുണ്ണി മുതൽപേർ തങ്ങളുടെ ജോലി സ്തുത്യർഹമാംവണ്ണം നിർവഹിച്ചുവെന്നു നിങ്ങളുടെ നിശ്ചയത്തിൽ കാണുന്നതിൽ നാം സന്തോഷിച്ച് അവരെ അനുമോദിക്കയും അവരുടെ രാജിയെ നാം അംഗീകരിക്കയും ചെയ്തിരിക്കുന്നു. ദൈവം സഭയ്ക്കുവേണ്ടിയുള്ള അവരുടെ പ്രവർത്തികളെ സ്വീകരിച്ച് അവരെ അനുഗ്രഹിക്കട്ടെ. 1110 ധനു 11-നു മലങ്കര അസോസ്യേഷനിലും എപ്പിസ്കോപ്പൽ സിനഡിലും പാസ്സാക്കപ്പെട്ട മലങ്കര ഓർത്തഡോക്സ് (യാക്കോബായ) സുറിയാനി സഭയുടെ ഭരണഘടന അനുസരിച്ച് നിങ്ങൾ തിരഞ്ഞെടുത്തിട്ടുള്ള വികാരി തെക്കേക്കര കുറിയാക്കോസു കോർഎപ്പിസ്കോപ്പാ പ്രസിഡന്റും ട്രസ്റ്റിയുമായും, ചെറുവത്തൂർ താരു മാത്തു ട്രസ്റ്റിയുമായും, കോലാടി ദാവീദു കത്തനാർ, പനയ്ക്കൽ ചെറിയാക്കു ഇയ്യുക്കുട്ടി, കോലാടി ചാക്കുണ്ണി ഇട്ടിമാണി, ചുങ്കത്തു ഉട്ടൂപ്പു കാക്കുണ്ണി, ചുങ്കത്തു വറീയതു ഇയ്യു വടക്കേത്തലയ്ക്കൽ വറീയതു ഇയ്യുക്കുട്ടി, പനയ്ക്കൽ വറീയതു വറീയതു, പനയ്ക്കൽ ചാക്കു കുഞ്ഞാത്തു, കാക്കശ്ശേരി മാത്തു ഇട്ടിമാണി, എ. റ്റി. ജോർജ്ജ്, ചീരൻ മാത്തു പാത്തു, പുലിക്കോട്ടിൽ പാത്തു ഇയ്യാക്കു, ചീരൻ മാത്തു ചേറു എന്നിവർ അംഗങ്ങളായുമുള്ള ഇടവക മാനേജിംഗ് കമ്മറ്റിയെ നാം ഈ കല്പന മൂലം അംഗീകരിച്ചു സ്ഥിരപ്പെടുത്തിയിരിക്കുന്നു. പുതിയ ട്രസ്റ്റികളും കമ്മറ്റിക്കാരും തങ്ങളുടെ ജോലി ക്രമമായും യോഗ്യമായും ചെയ്യുമെന്നു നാം വിശ്വസിക്കുന്നു. ശേഷം കാര്യങ്ങൾക്കു പിന്നാലെ എഴുതി അയയ്ക്കുന്നതാണ്. ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ.

181/30-12-110. To N. K. Padmanabha Pillay, Director of Industrees, Trivandrum.

Sir, We were very much pleed to receive your kind invitation to the function of the opening of the Rubber factory at Chackai, Trivandrum on the 17th August 1935. It is with great regret that we have to inform you that as we are undergoing a treatment just how, and are not in a position to travel such a long distance, we are unable to be there on the occasion and to take part in the function.

Your's faithfully

(sd) Catholicos

182/30-12-110 (15th Aug. 1935). To The Divan Peshkar, Cochin State.

Sir, I beg to be allowed to write this letter on behalf of the parishioners of the Jacobite Syrian Church at Arthat, Kunnamkulam which is under my ecclesiastical jurisdiction.

At a general meeting of the parishioners of the said Church held on 26-12-110 the very Rev. Thekkekara Kuriakose Kor Episcopa, the vicar and president of the church Council, and Cheruvathoor Tharu Mathoo have both realy been elected as the trustees of the said church, and this election was confirmed by me on 29-12-110. Having this became competent to ... from the Govt. treasury the amount due to the said church in lein of the church land at Nedumpanthi Kizhakoottepara that has been taken over by got, they have applied to you for the grant of this sum of money to them.

May I respectfully pray that you will be so good as to ... necessary orders to enable the aforcesaid trustees of the church to draw this money on behalf of their church.

I beg to ...

Your Most obediant servant

(sd) Catholicos

183/31-12-110. ആർത്താറ്റു കുന്നംകുളം പള്ളിക്കാർക്കു.

പ്രിയരെ, നിങ്ങളുടെ ഇടയിലുണ്ടായിരുന്ന ഭിന്നതകൾ ദൈവകൃപയാൽ ബഹു. മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്തായുടെ മദ്ധ്യസ്ഥത മൂലം പരിപൂർണ്ണ സമാധാനത്തിൽ അവസാനിച്ചതിൽ ദൈവത്തെ മഹത്വപ്പെടുത്തുകയും നിങ്ങളുടെ സഭാസ്നേഹത്തെ നാം അഭിനന്ദിക്കുകയും ചെയ്യുന്നു. നമ്മുടെ പുലിക്കോട്ടിൽ കുര്യപ്പനെ സംബന്ധിച്ച് നാം നിങ്ങളോടു ഒന്നും പറയേണ്ടതായിട്ടില്ലല്ലോ. കരുണയോടു അയാളോടു നിങ്ങൾ വർത്തിക്കണമെന്നു നിങ്ങളുടെ സ്നേഹത്തോടു നാം ഗുണദോഷിക്കുന്നു.

വിശേഷിച്ചു പ്രിയരെ, നാം അവിടെ വന്നുപോന്നിട്ടു 6 കൊല്ലത്തോളം കഴിഞ്ഞിരിക്കുന്നു. അന്നു നിങ്ങൾ കുറച്ചു റിശീസാ തന്നിട്ടുള്ളതാണ്. റിശീസാ ആണ്ടുതോറും പിരിച്ചു കൊടുക്കേണ്ട ചുമതലയുണ്ട്. അതിനാൽ ഇപ്പോൾ നിങ്ങൾ റിശീസാ പിരിച്ചു മെത്രാച്ചൻ വശം കൊടുത്തയയ്ക്കണം. ശേഷം കാര്യങ്ങൾക്കു പിന്നാലെ എഴുതി അയയ്ക്കുന്നതാണ്. കോട്ടയം സിമ്മനാരി.

184/3-1-1111. നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ മാനേജിംഗ് കമ്മറ്റി മെമ്പർ ...-നു വാഴ്വ്.

പ്രിയനെ, നമ്മുടെ അസോസ്യേഷൻ മാനേജിംഗ് കമ്മറ്റിയുടെ ഒരു യോഗം ഈ മാസം 27-നു വ്യാഴാഴ്ച പകൽ 8 മണിക്കു കോട്ടയം സിറിയൻ തിയോളജിക്കൽ സിമ്മനാരിയിൽ വച്ചു കൂടുന്നതിനു നിശ്ചയിച്ചിരിക്കയാൽ തദവസരത്തിൽ നിങ്ങളും വന്നുചേരണമെന്നു താൽപര്യപ്പെടുന്നു. ശേഷം പിന്നാലെ. ദൈവം അനുഗ്രഹിക്കട്ടെ. എന്ന്, 1935-ന് കൊല്ലം 1111 ചിങ്ങം 8-നു കോട്ടയം സുറിയാനി സിമ്മനാരിയിൽ നിന്നും.

**കാര്യപരിപാടി**

1. പ്രാർത്ഥന.

2. കഴിഞ്ഞ യോഗത്തിലെ മിനിട്ട്സ് വായിച്ചു പാസ്സാക്കുക.

3. മാനേജിംഗ് കമ്മറ്റി യോഗങ്ങളിൽ തുടർച്ചയായി ഹാജരാകാതെയിരുന്നിട്ടുള്ളതിനു ടി സാമാജികന്മാർ അയച്ചിട്ടുള്ള മറുപടികളെ വായിക്കുകയും വേണ്ടിയിരുന്നാൽ പകരം ആൾ നിയമിക്കുകയും ചെയ്ക.

4. മാനേജിംഗ് കമ്മറ്റിയുടെ പ്രാരംഭ ചിലവു വകയ്ക്കു പിരിഞ്ഞു കിട്ടിയിട്ടുള്ള പണത്തിന്റെ ആറു മാസത്തെ തിരട്ടു വായിച്ചു പാസ്സാക്കുക.

5. സമുദായ വരവുചെലവുകളുടെ ആറു മാസത്തെ തെരട്ടു വായിച്ചു പാസ്സാക്കുക.

6. കഴിഞ്ഞ അസോസ്യേഷൻ യോഗത്തിൽ നിന്നും തെരഞ്ഞെടുക്കപ്പെട്ടിട്ടുള്ള ദിവ്യശ്രീ. ഫാ. അലക്സിയോസിനെ കൂടാതെ ഒരാളെ കൂടി മേൽപട്ട സ്ഥാനത്തേക്കു തെരഞ്ഞെടുക്കുന്നതിനു അസോസ്യേഷൻ പൊതുയോഗം വിളിച്ചു കൂട്ടുന്നതിനെപ്പറ്റി ആലോചിക്കുക.

7. ഭരണഘടന 10-ാം വകുപ്പിനെ ഭേദപ്പെടുത്തുന്നതിനെപ്പറ്റി ആലോചിക്കുക.

8. പ്രവർത്തക കമ്മറ്റിയുടെ അധികാരാതിർത്തികളെ ഭേദപ്പെടുത്തുന്നതിനെപ്പറ്റി ആലോചിക്കുക.

9. കാതോലിക്കാനിധി Initiating Committee യുടെ ശുപാർശകളെക്കുറിച്ചാലോചിക്കുക.

10. മി. പത്രോസു മത്തായി ബി.എ. ബി.എൽ. അയച്ചിട്ടുള്ള പ്രമേയം:-

പ്രായമായ എല്ലാ സഭാംഗങ്ങളും 2 ചക്രം വീതം ആണ്ടുതോറും ഇടവകകളിൽ സുവിശേഷവേലയ്ക്കും സാമൂഹ്യസേവനത്തിനുമായി നേർച്ച കൊടുക്കേണ്ടതാണ്. പ്രായമായ പുരുഷന്മാരുടെ നേർച്ച, റിശീസായായിട്ടു കാതോലിക്കോസിനു കൊടുക്കേണ്ടതാണ്. മറ്റേതു മൂന്നാണ്ടിലൊരിക്കൽ തെരഞ്ഞെടുക്കപ്പെടുന്ന ട്രസ്റ്റികളുടെ പേരിൽ ഇട്ടിരുന്ന മാനേജിംഗ് കമ്മറ്റിയുടെ ആജ്ഞ അനുസരിച്ച് മേൽപ്പറഞ്ഞ ആവശ്യങ്ങൾക്കു .... ക്കേണ്ടതാണ്. ഇടവകയോഗങ്ങൾ ഈ നേർച്ച പിരിക്കാൻ ചുമതലപെട്ടവരാണ്. പള്ളിവികാരിയും കൈക്കാരനും പിരിച്ച് ട്രസ്റ്റികളെ ഏൽപിക്കേണ്ടതാണ്. ഇതിനു മലങ്കര സുറിയാനി സഭാനിധിയെന്നു പറയും.

N.B. കഴിഞ്ഞ പ്രവർത്തക കമ്മറ്റിയുടെ മിനിട്ട്സും Initiating Committee യുടെ ശുപാർശകളും കണക്കുകളും തെരട്ടുകളും ഇതോടുകൂടി ഉള്ളടക്കം ചെയ്തിട്ടുണ്ട്.

185/5-1-111. നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ കൊല്ലം മെത്രാസന കൗൺസിൽ മെമ്പർ ....-നു വാഴ്‌വ്.

പ്രിയനെ, ഈ മാസം 26-നു പകൽ 10 മണിക്കു കൊല്ലം ഭദ്രാസന ഇടവകയുടെ മെത്രാസന കൗൺസിൽ കോട്ടയം സുറിയാനി തിയോളജിക്കൽ സിമ്മനാരിയിൽ വച്ചു കൂടുവാൻ നിശ്ചയിച്ചിരിക്കുന്നതിനാൽ നിങ്ങളും വന്നു ചേരണം. ആ യോഗത്തിൽ വച്ചു മെത്രാസന ഇടവക ബഡ്ജറ്റ്, ദശാംശപിരിവ് മുതലായ സംഗതികളെ സംബന്ധിച്ചും മറ്റു ആവശ്യമെന്നു തോന്നുന്ന സംഗതികളെക്കുറിച്ചും ആലോചിക്കുന്നതായിരിക്കും. ശേഷം പിന്നാലെ. ദൈവം അനുഗ്രഹിക്കട്ടെ. കോട്ടയം സുറിയാനി സിമ്മനാരിയിൽ നിന്നും.

186/6-1-111. അഞ്ചൽ പള്ളിക്കാർക്കു.

പ്രിയരെ, ഇക്കഴിഞ്ഞ കർക്കടക മാസം 5-നു ടി പള്ളി വികാരി മാവിലഴികത്തു കോശി കത്തനാരുടെ അദ്ധ്യക്ഷതയിൽ അവിടെ കൂടിയ പൊതുയോഗത്തിന്റെ റിപ്പോർട്ടയച്ചതു കിട്ടി. സന്തോഷിക്കുന്നു. 110 ധനു 11-നു മലങ്കര അസോസ്യേഷനിലും എപ്പിസ്കോപ്പൽ സിനഡിലും പാസ്സാക്കപ്പെട്ട മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടന അനുസരിച്ച് നിങ്ങൾ തെരഞ്ഞെടുത്തിട്ടുള്ള മാവിലഴികത്തു കോശി കത്തനാർ പ്രസിഡന്റും, കോശി കോരുതു കൈയ്ക്കാരനും, നെടിയപണ കിഴക്കേ പുത്തൻവീട്ടിൽ കുഞ്ചാണ്ടി കോശി അസി. കൈക്കാരനും, ഇലവുകാട്ടു മാത്തു, കുന്നത്തു ഇട്ടിച്ചെറിയ ഗീവറുഗീസു, ബഥേൽ മാത്തൻ കോശി, തുണ്ടുവിളവീട്ടിൽ ചെറിയാൻ ചെറിയാൻ, വേങ്കിലഴികത്തു പുത്തൻവീട്ടിൽ കുഞ്ചാണ്ടി മത്തായി എന്നിവർ അംഗങ്ങളായുള്ള ഇടവക മാനേജിംഗ് കമ്മറ്റിയോഗം കണക്കു പരിശോധകനായി തിരഞ്ഞെടുത്തിട്ടുള്ള കെ. ഐ. ഈപ്പൻ മാപ്പിളയേയും വേറൊരു കല്പന ഉണ്ടാകുന്നവരേയ്ക്കും നാം അംഗീകരിച്ചു സ്ഥിരപ്പെടുത്തിയിരിക്കുന്നു. പുതിയ കമ്മറ്റിക്കാർ തങ്ങളുടെ ജോലി ക്രമമായും യോഗ്യമായും ചെയ്തുകൊള്ളണം. ശേഷം പിന്നാലെ.

187/6-1-111. ചണ്ണപ്പേട്ട പള്ളിക്കാർക്കു.

പ്രിയരെ, ഇക്കഴിഞ്ഞ കർക്കടക മാസം 26-നു ടി പള്ളി വികാരി മാവിലഴികത്തു കോശി കത്തനാരുടെ അദ്ധ്യക്ഷതയിൽ അവിടെ കൂടിയ പൊതുയോഗത്തിന്റെ റിപ്പോർട്ടയച്ചതു കിട്ടി. സന്തോഷിക്കുന്നു. 110 ധനു 11-നു മലങ്കര അസോസ്യേഷനിലും എപ്പിസ്കോപ്പൽ സിനഡിലും പാസ്സാക്കപ്പെട്ട മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടന അനുസരിച്ച് നിങ്ങൾ തെരഞ്ഞെടുത്തിട്ടുള്ള മാവിലഴികത്തു കോശി കത്തനാർ പ്രസിഡന്റും, ചെമ്പള്ളിൽ പുത്തൻവീട്ടിൽ ഇടിക്കുള ഗീവറുഗീസ് കൈക്കാരനും, മുൻ കൈക്കാരൻ ഗീവറുഗീസ് യോഹന്നാൻ, കണ്ണമത്തു ഗീവറുഗീസു കോശി, ഈട്ടിമൂട്ടിൽ പുത്തൻവീട്ടിൽ ചെറിയ മത്തായി, കണിയാന്ത്ര തോട്ടത്തിൽ വറുഗീസ് ഈശോ, വാലുമ്പരം ഉമ്മൻ കൊച്ചിട്ടി എന്നിവർ അംഗങ്ങളായുമുള്ള ഇടവക മാനേജിംഗ് കമ്മറ്റിയിയേയും കണക്കു പരിശോധകനായി തെരഞ്ഞെടുത്തിട്ടുള്ള തോന്നപ്പൂർ പുത്തൻവീട്ടിൽ വറീതു ചാക്കോയേയും വേറൊരു കല്പന ഉണ്ടാകുന്നതുവരേയ്ക്കും നാം അംഗീകരിച്ചു സ്ഥിരപ്പെടുത്തിയിരിക്കുന്നു. പഴയ മുൽപിടിക്കാരനായിരുന്ന ഗീവറുഗീസു യോഹന്നാനെ ഈ കല്പന മൂലം നാം നീക്കം ചെയ്തിരിക്കുന്നതും  പുതിയ കമ്മറ്റിക്കാർ തങ്ങളുടെ ജോലി ക്രമമായും യോഗ്യമായും ചെയ്തുകൊള്ളേണ്ടതുമാകുന്നു. ശേഷം പിന്നാലെ.

188/6-1-111. ആയൂർ മർത്തമറിയം പള്ളിക്കാർക്കു,

പ്രിയരെ, ഇക്കഴിഞ്ഞ കർക്കടകം 19-നു ടി പള്ളിവികാരി മാവിലഴികത്തു കോശി കത്തനാരുടെ അദ്ധ്യക്ഷതയിൽ അവിടെ കൂടിയ പൊതുയോഗത്തിന്റെ റിപ്പോർട്ടയച്ചതു കിട്ടി. സന്തോഷിക്കുന്നു. 110 ധനു 11-നു മലങ്കര അസോസ്യേഷനിലും എപ്പിസ്കോപ്പൽ സിനഡിലും പാസ്സാക്കപ്പെട്ട മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടന അനുസരിച്ച് നിങ്ങൾ തെരഞ്ഞെടുത്തിട്ടുള്ള മാവിലഴികത്തു കത്തനാർ പ്രസിഡന്റും, കളപ്പിലാകിഴക്കതിൽ കീഴൂട്ടു ചോനാ മാത്യു കൈക്കാരനും, മുങ്ങപ്പള്ളിൽ ഗീവറുഗീസ് ഗീവറുഗീസ്, കിഴക്കതിൽ ഇടിച്ചാണ്ടി വറുഗീസ്, വാഴവിള പുത്തൻവീട്ടിൽ ഗീവറുഗീസ് ഗീവറുഗീസ്, കളപ്പിലാ പടിഞ്ഞാറ്റതിൽ യോഹന്നാൻ ജോസഫ്, പാറയടിയിൽ ഒറ്റപ്ലാമൂട്ടിൽ കിര്യാൻ ചാക്കോ എന്നിവർ അംഗങ്ങളായുമുള്ള ഇടവക മാനേജിംഗ് കമ്മറ്റിയേയും കണക്കുപരിശോധകനായി തെരഞ്ഞെടുത്തിട്ടുള്ള മുണ്ടപ്പള്ളിൽ ഗീവറുഗീസു ഗീവറുഗീസിനേയും വേറൊരു കല്പന ഉണ്ടാകുന്നതുവരേയ്ക്കും നാം അംഗീകരിച്ചു സ്ഥിരപ്പെടുത്തിയിരിക്കുന്നു. പഴയ മുതൽപിടിക്കാരനായിരുന്ന മുങ്ങപ്പള്ളിൽ ഗീവറുഗീസ് ഗീവറുഗീസിനെ ഈ കല്പന മൂലം നീക്കം ചെയ്തിരിക്കുന്നതും പുതിയ കമ്മറ്റിക്കാർ തങ്ങളുടെ ജോലി ക്രമമായും യോഗ്യമായും ചെയ്തുകൊള്ളേണ്ടതുമാകുന്നു. ശേഷം പിന്നാലെ. കോട്ടയം സിമ്മനാരിയിൽ നിന്നും.

189/6-1-111. നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ പുന്നയിൽ കുരുവിള മത്തായിക്കു വാഴ്‌വ്.

പ്രിയനെ, നിങ്ങളുടെ അപേക്ഷയെപ്പറ്റി നാം ആലോചിച്ചതിൽ അവിടെ ഒരു പള്ളി ആവശ്യമുണ്ടെന്നു നമുക്കു ബോദ്ധ്യമായിരിക്കുന്നു. ആകയാൽ കോട്ടയം ഡിസ്ട്രിക്റ്റിൽ കോട്ടയം താലൂക്കിൽ അയ്മനം പ്രവർത്തിയിൽ  നട്ടാശ്ശേരി മുറിയിൽ കുന്നുംകിടാരത്തിൻ പുരയിടത്തിനും നരിക്കുഴിമാലിപുരയിടത്തിനും മേക്ക്, ആലപ്പാട്ടു പുരയിടത്തിനും വടക്ക്, റോഡിനു കിഴക്ക്, നെടുങ്ങാട്ടു പുരയിടത്തിനും തെക്കു പണ്ടാരവകപാട്ടം സർവ്വെ 71/5 ബി 1 ഏക്കർ 22 സെന്റുള്ള മുണ്ടയ്ക്കൽ പുരയിടത്തിൽ വടക്കുള്ള 25 സെന്റു സ്ഥലത്ത് ഒരു ഓർത്തഡോക്സ് സുറിയാനി പള്ളി സ്ഥാപിക്കുന്നതിനു നാം അനുവദിച്ചിരിക്കുന്നു. ഈ കല്പന ഡിവിഷനിൽ ഹാജരാക്കി അപേക്ഷ കൊടുത്തു ഗവണ്മെന്റ് അനുവാദം വാങ്ങിച്ചുകൊള്ളണം. പള്ളിയുടെ ആത്മികവും ലൗകികവുമായ എല്ലാ അധികാരങ്ങളും നമ്മിലും നമ്മുടെ പിൻഗാമികളാലും നിയമിക്കപ്പെടുന്ന മേൽപ്പട്ടക്കാരിൽ മാത്രം സ്ഥിതിചെയ്യുന്നതുമാണ്. ഞങ്ങളുടെ വിശ്വാസത്തിനും അഭിപ്രായങ്ങൾക്കും വിപരീതമായിട്ടുള്ളവർക്കു ഈ പള്ളിയിന്മേലും സ്വത്തുക്കളിന്മേലും യാതൊരവകാശങ്ങളും ഉണ്ടായിരിക്കുന്നതുമല്ല. ശേഷം പിന്നാലെ. കോട്ടയം സിമ്മനാരി.

190/6-1-111. മാർ പീലക്സിനോസു മെത്രാപ്പോലീത്തായ്ക്ക്.

നമ്മുടെ വക കൊല്ലം ഡിസ്ട്രിക്റ്റിൽ ചെങ്ങന്നൂർ സബ് ഡിസ്ട്രിക്റ്റിൽ തിരുവല്ലാ താലൂക്കിൽ വടക്കേക്കര പകുതിയിൽ തിട്ടമേൽ മുറിയിൽ പുതയിൽകുളത്തിനും മേക്ക്, വിത്തേറ്റംപള്ളം നിലത്തിനും വടക്ക് വടക്കടത്തുവകയും വെള്ളൂർ വക പുരയിടങ്ങൾക്കും കിഴക്കു, വെള്ളൂർ വക പുരയിടത്തിനും തെക്കു ഇവ നടുവിൽ 2317-ാം നമ്പർ പട്ടയത്തിൽപ്പെട്ട പണ്ടാരപ്പാട്ടം സർവ്വെ 101/13 ബി 14 സെന്റുള്ള പുതയിൽകുളം പടിഞ്ഞാറെതുണ്ടു പുരയിടത്തിൽ നമുക്കുവേണ്ടി ഒരു ഓർത്തഡോക്സ് സുറിയാനി പള്ളി സ്ഥാപിക്കുന്നതിനു നാം അനുവദിച്ചിരിക്കുന്നു. ഈ കല്പന നമുക്കുവേണ്ടി അവിടുന്നു ഡിവിഷനിൽ ഹാജരാക്കി അപേക്ഷ കൊടുത്തു ഗവണ്മെന്റനുവാദം വാങ്ങിച്ചുകൊള്ളണം.

191/8-1-111. പോരുവഴി പള്ളിക്കാർക്കു.

പ്രിയരെ, നമ്മുടെ കുളത്തിന്റെ കിഴക്കതിൽ അലക്സന്ത്രയോസു കത്തനാർ നമ്മുടെ വാക്കു മൂലമുള്ള കല്പന അനുസരിച്ച് അയാൾ കുർബാന ചൊല്ലിയടം മുതൽ അവിടെ തവണപട്ടക്കാരനായി നടന്നു വരികയാണല്ലോ. മേലാൽ ഒരു കല്പന ഉണ്ടാകുന്നതുവരെ ഇപ്പോൾ നടന്നു വരുന്നതുപോലെ തവണപട്ടക്കാരനായി നടന്നുകൊള്ളുന്നതിന് നാം അയാളെ അനുവദിച്ചു നിശ്ചയിച്ചിരിക്കുന്നു. തവണപട്ടക്കാരനുള്ള വരുമാനങ്ങൾ ഇയാൾക്കു കൊടുത്തുകൊള്ളണം. കോട്ടയം സുറിയാനി സിമ്മനാരി.

192/8-1-111. ശൂരനാട്ടു കിഴക്കേ പള്ളിക്കാർക്ക്,

പ്രിയരെ, ആ പള്ളി ഇടിഞ്ഞു പോയതിന്റെ ശേഷം ഇതുവരെയും അതിന്റെ പണി പൂർത്തിയാക്കിയിട്ടില്ലെന്നും വൃത്തിഹീനമായി കിടക്കുന്നുവെന്നും മറ്റും അറിയുന്നതിൽ ഏറ്റവും ദുഃഖിക്കുന്നു. അങ്ങനെയുള്ള ഒരു സ്ഥലത്തു ദൈവാരാധന പ്രത്യേകിച്ചു കർത്താവിന്റെ തിരുബലി മുതലായവ കഴിക്കുന്നതു എത്രയോ ഭയങ്കരമാണ്. കർത്താവു ദേവാലയത്തെ  ശുദ്ധീകരിക്കുന്നതിൽ താൽപര്യക്കാരനും അശുദ്ധമാക്കുന്നവരെ അടിച്ചു വെളിക്കാക്കുന്നവനും ആകുന്നുവെന്നുള്ളത് ഊർശ്ലേം ദേവാലയത്തിൽ വച്ചുള്ള ചമ്മട്ടി അടി കൊണ്ടറിയാമല്ലോ; അതിനാൽ ദൈവകോപം വരാതിരിക്കുന്നതിനു പള്ളിപണി പൂർത്തിയാക്കി വിവരത്തിനു നമ്മുടെ പേർക്കു റിപ്പോർട്ടയയ്ക്കണം. റിപ്പോർട്ടു കിട്ടി നാം അനുവദിക്കുന്നതുവരെ ശവമടക്കൊഴികെ യാതൊരു കർമ്മവും അവിടെ നടത്തിക്കൂടാത്തതാകുന്നു. ശേഷം കാര്യങ്ങൾക്കു പിന്നാലെ എഴുതി അയയ്ക്കുന്നതാണ്.

(തുടരും)

**സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്**



# ഈഖാബോദിന്റെ അമ്മ

**സിസ്റ്റർ മേരി OSM**
**(ബേത്‌ലഹേം ദയറ കിഴക്കമ്പലം)**



ശമുവേലിന്റെ ഒന്നാം പുസ്തകത്തിൽ, പേര് ഒരിക്കലും വെളിപ്പെടുത്തിയിട്ടില്ലാത്ത, എന്നാൽ ശക്തമായ ഒരു ആത്മീയ സന്ദേശം വഹിക്കുന്ന ഒരു സ്ത്രീയെ നാം കണ്ടുമുട്ടുന്നു. അവർ മഹാപുരോഹിതനായ ഏലിയുടെ മരുമകളും ഫീനെഹാസിന്റെ ഭാര്യയുമായിരുന്നു. 1 ശമുവേൽ 4:19–22-ൽ ചുരുക്കി പരാമർശിച്ചിരിക്കുന്ന അവളുടെ ജീവിതം ദുഃഖം, നഷ്ടം, കഷ്ടപ്പാട് എന്നിവയാൽ അടയാളപ്പെടുത്തിയിരുന്നു. എന്നാൽ അവളുടെ അവസാന നിമിഷങ്ങളിൽ, ദൈവത്തോടുള്ള ആഴമായ ഭക്തിയും ശക്തമായ ആത്മീയ അവബോധവും അവൾ വെളിപ്പെടുത്തി. അവളുടെ ശബ്ദം ഒരിക്കൽ മാത്രമേ കേൾക്കുന്നുള്ളൂവെങ്കിലും, അത് വിശ്വാസത്തെക്കുറിച്ചും ദൈവത്തിന്റെ സാന്നിധ്യത്തെക്കുറിച്ചും ഒരു ജനതയുടെ അവസ്ഥയെക്കുറിച്ചും ധാരാളം സംസാരിക്കുന്നു. ജീവിതത്തിൽ യഥാർത്ഥത്തിൽ എന്താണ് പ്രധാനമെന്ന് അവളുടെ ജീവിതം നമ്മെ പഠിപ്പിക്കുന്നു.

**1. ന്യായവിധിയുടെ സമയത്ത് ദുഃഖിതയായ ഒരു സ്ത്രീ**

ഇസ്രായേൽ ജനതയുടെ ഇരുണ്ടതും വേദനാജനകവുമായ ഒരു കാലഘട്ടത്തിലാണ് അവൾ ജീവിച്ചിരുന്നത്. ആഴത്തിലുള്ള ആത്മീയവും ദേശീയവുമായ പ്രതിസന്ധിയുടെ കാലഘട്ടത്തിലാണ് ഈ സ്ത്രീ ജീവിച്ചിരുന്നത്. അവളുടെ ഭർത്താവ് ഫീനെഹാസും സഹോദരൻ ഹൊഫ്നിയും ദൈവത്തെ അനാദരിക്കുന്ന അഴിമതിക്കാരായ പുരോഹിതന്മാരായിരുന്നു (1 ശമുവേൽ 2:1217). പക്ഷേ കുടുംബത്തിൽ അവൾ ദൈവത്തോട് വിശ്വസ്തയായി ജീവിച്ചു വന്നു. ഏലിയുടെ ഭവനത്തിന് ന്യായവിധി വരുമെന്ന് ദൈവം നേരത്തെ തന്നെ മുന്നറിയിപ്പ് നൽകിയിരുന്നു. ഫെലിസ്ത്യർ ഇസ്രായേല്യരോട് യുദ്ധം ചെയ്യുകയും ദൈവത്തിന്റെ സാന്നിധ്യത്തിന്റെ വിശുദ്ധ പ്രതീകമായ ഉടമ്പടിയുടെ പെട്ടകം ശത്രുക്കൾ പിടിച്ചെടുക്കുകയും ചെയ്തു. അതേ യുദ്ധത്തിൽ, അവളുടെ ഭർത്താവ് ഫീനെഹാസ്, ഭർത്താവിന്റെ സഹോദരൻ ഹൊഫ്നി എന്നിവരെല്ലാം മരിച്ചു.

പോർക്കളത്തിൽ നിന്ന് ഒരു ബെന്യാമീന്യൻ വസ്ത്രം കീറിയും തലയിൽ പൂഴി വാരിയിട്ടും കൊണ്ട് ഓടി അന്നുതന്നെ ശീലവിൽ വന്നു. അവൻ വരുമ്പോൾ ഏലി നോക്കിക്കൊണ്ട് വഴിയരികെ തന്റെ ആസനത്തിൽ ഇരിക്കുകയായിരുന്നു. ദൈവത്തിന്റെ പെട്ടകത്തെക്കുറിച്ച് അവന്റെ ഹൃദയം വ്യാകുലപ്പെട്ടിരുന്നു. ആ മനുഷ്യൻ പട്ടണത്തിൽ എത്തി വസ്തുത പറഞ്ഞപ്പോൾ പട്ടണത്തിൽ എല്ലാം നിലവിളിയായി. നിലവിളി കേട്ടപ്പോൾ ഈ ആരവം എന്ത് എന്ന് ചോദിച്ചു. ആ മനുഷ്യൻ ബന്ധപ്പെട്ട് വന്ന് ഏലിയോടും അറിയിച്ചു. ഏലിയോ തൊണ്ണൂറ്റെട്ടു വയസ്സുള്ളവനും കാണ്മാൻ വഹിയാതവണ്ണം കണ്ണു മങ്ങിയവനും ആയിരുന്നു. ആ മനുഷ്യൻ ഏലിയോട് ഞാൻ പോർക്കളത്തിൽ നിന്ന് വന്നവനാകുന്നു. ഇന്ന് തന്നെ ഞാൻ പോർക്കളത്തിൽ നിന്ന് ഓടിപ്പോന്നു എന്ന് പറഞ്ഞു. വർത്തമാനം എന്താകുന്നു മകനെ എന്ന് അവൻ ചോദിച്ചു. അതിന് ആ ദൂതൻ ഇസ്രായേൽ ഫെലിസ്ത്യരുടെ മുമ്പിൽ തോറ്റോടി. ജനത്തിലൊരു മഹാസംഹാരം ഉണ്ടായി. നിന്റെ രണ്ടു പുത്രന്മാരായ ഹൊഫ്നിയും ഫിനഹാസും പട്ടു പോയി. ദൈവത്തിന്റെ പെട്ടകവും പിടിപെട്ടുപോയി എന്നു പറഞ്ഞു. അവൻ ദൈവത്തിന്റെ പെട്ടകത്തിന്റെ വസ്തുത പറഞ്ഞപ്പോൾ ഏലി പടിവാതിക്കൽ ആസനത്തിൽ നിന്ന് പിറകോട്ട് വീണ് കഴുത്തൊടിഞ്ഞു മരിച്ചു. അവൻ വൃദ്ധനും സ്ഥൂലിച്ചവനും ആയിരുന്നു. അവൻ നാല്പത് സംവത്സരം ഇസ്രായേലിനെ ന്യായപാലനം ചെയ്തു.

ഒറ്റ നിമിഷം കൊണ്ട് അവളുടെ ലോകം തകർന്നു. ഭർത്താവ് പോയി. ഇസ്രായേലിന്റെ പ്രധാന പുരോഹിതനായിരുന്ന അവളുടെ അമ്മായിയപ്പൻ മരിച്ചു. ദൈവത്തിന്റെ സാന്നിധ്യത്തിന്റെ അടയാളമായ വിശുദ്ധ പെട്ടകം പോലും നഷ്ടപ്പെട്ടു. ഇവ വെറും വ്യക്തിപരമായ നഷ്ടങ്ങളല്ല, ദേശീയവും ആത്മീയവുമായ ദുരിതങ്ങളായിരുന്നു.

ഏലിയുടെ മരുമകൾ ഫിനഹാസിന്റെ ഭാര്യ പ്രസവം അടുത്ത ഗർഭിണിയായിരുന്നു. ദൈവത്തിന്റെ പെട്ടകം പിടിപെട്ടു പോയതും അമ്മായിയപ്പനും ഭർത്താവും മരിച്ചതും കേട്ടപ്പോൾ അവൾക്ക് പ്രസവവേദന തുടങ്ങി. ഞെട്ടലും ദുഃഖവും വളരെ വലുതായതിനാൽ അവൾ നിലത്ത് വീണു പ്രസവിച്ചു. അവൾ മരിപ്പാറായപ്പോൾ അരികിൽ നിന്ന സ്ത്രീകൾ അവളോട്, ഭയപ്പെടേണ്ട നീ ഒരു മകനെ പ്രസവിച്ചുവല്ലോ എന്ന് പറഞ്ഞു. എന്നാൽ അവൾ ഉത്തരം പറഞ്ഞില്ല, ശ്രദ്ധിച്ചതുമില്ല. ദൈവത്തിന്റെ പെട്ടകം പിടിപെട്ടു പോകകൊണ്ടും, അമ്മാവിയപ്പനെയും ഭർത്താവിനെയും ഓർത്തിട്ടും, മഹത്വം ഇസ്രായേലിൽ നിന്ന് പോയിപ്പോയി എന്ന് പറഞ്ഞ് അവൾ കുഞ്ഞിന് ഈഖാബോദ് എന്ന് പേർ ഇട്ടു. ദൈവത്തിന്റെ പെട്ടകം പിടിപെട്ട് പോക കൊണ്ട് മഹത്വം യിസ്രായേലിൽ നിന്ന് പൊയ്പ്പോയി എന്ന് അവൾ പറഞ്ഞു.

പ്രസവശേഷം താമസിയാതെ അവൾ മരിച്ചു. ആ കുടുംബത്തിനേറ്റ ദുഃഖം അവളുടെ ശരീരത്തെയും മനസ്സിനെയും ആത്മാവിനെയും എത്രമാത്രം ആഴത്തിൽ ബാധിച്ചുവെന്ന് ഇത് കാണിക്കുന്നു. ഫെലിസ്ത്യരുമായുള്ള യുദ്ധത്തിൽ, ദുരന്തം സംഭവിച്ചു – ഉടമ്പടിയുടെ പെട്ടകം പിടിക്കപ്പെട്ടു, ഏലിയും ഫീനെഹാസും ഹൊഫ്നിയും എല്ലാവരും മരിച്ചു. രാഷ്ട്രം ഞെട്ടലിലായിരുന്നു. ഈ സ്ത്രീക്ക്, വേദന വ്യക്തിപരവും ദേശീയവുമായിരുന്നു. അവൾക്ക് ഭർത്താവിനെയും അമ്മായിയപ്പനെയും ദൈവസാന്നിധ്യത്തിന്റെ പ്രതീകത്തെയും നഷ്ടപ്പെട്ടു. അവളുടെ ദുഃഖം, പ്രസവം, മരണം എന്നിവ ഏലിയുടെ കുടുംബത്തിന്മേൽ വന്ന ന്യായവിധിയുടെ ഭാഗമായിരുന്നു. ഏലിയുടെ പുത്രന്മാർ തന്നെ

അപമാനിക്കുന്നുവെന്ന് ദൈവം ഏലിക്ക് മുന്നറിയിപ്പ് നൽകിയിരുന്നു. എന്നിട്ടും അവൻ തന്റെ പുത്രന്മാരെ തടഞ്ഞില്ല (1 ശമുവേൽ 3:13). പാപിക്ക് മാത്രമല്ല, കുടുംബത്തിനും രാഷ്ട്രത്തിനും പോലും ന്യായവിധി ഉണ്ടാകുമെന്ന് അവളുടെ ജീവിതം നമ്മെ ഓർമ്മപ്പെടുത്തുന്നു.

**2. ദുഃഖത്തിന്റെ നടുവിലെ ആത്മീയ സംവേദനക്ഷമത**

അവൾ ആത്മീയമായി സംവേദനക്ഷമതയുള്ളവളായിരുന്നു. മരണക്കിടക്കയിൽ കിടക്കുമ്പോൾ അവൾ പറഞ്ഞതാണ് അവളുടെ കഥയെ യഥാർത്ഥത്തിൽ ശ്രദ്ധേയമാക്കുന്നത്. ഭർത്താവിനോ കുടുംബത്തിനോ വേണ്ടി കരഞ്ഞില്ല. പകരം, ദൈവത്തിന്റെ പെട്ടകം എടുത്തുകൊണ്ടുപോയതാണ് അവളുടെ ഏറ്റവും വലിയ ദുഃഖം. അവളുടെ അവസാന വാക്കുകൾ ആത്മീയ കാര്യങ്ങളിൽ ആഴത്തിൽ ഉത്കണ്ഠയുള്ള ഒരു ഹൃദയത്തെ വെളിപ്പെടുത്തുന്നു. ദൈവസാന്നിധ്യം നഷ്ടപ്പെടുന്നത് ഏതൊരു വ്യക്തിപരമായ വേദനയെക്കാളും ഭയാനകമാണെന്ന് അവൾ തിരിച്ചറിഞ്ഞു. അവളുടെ ദുഃഖം സ്വാർത്ഥമായിരുന്നില്ല – ദൈവത്തിൽ നിന്ന് പിന്തിരിഞ്ഞ ഒരു ജനതയെ ഓർത്ത് അവൾ വിലപിച്ചു. തന്റെ ജനത്തോടൊപ്പമുള്ള ദൈവത്തിന്റെ കരുതലിനെക്കുറിച്ച് അവൾക്ക് ശക്തമായ ധാരണയുണ്ടായിരുന്നുവെന്ന് ഇത് കാണിക്കുന്നു.

അവൾ മരിക്കാൻ കിടക്കുമ്പോൾ, ചുറ്റുമുള്ള സ്ത്രീകൾ അവളെ ആശ്വസിപ്പിക്കാൻ ശ്രമിച്ചു. അവർ പറഞ്ഞു: ഭയപ്പെടേണ്ട, നീ ഒരു മകനെ പ്രസവിച്ചു.' 1 ശമുവേൽ 4:20. ഇതൊരു സന്തോഷകരമായ നിമിഷമായിരിക്കണം. ബൈബിൾ കാലങ്ങളിൽ, ഒരു മകനെ പ്രസവിക്കുന്നത് ഒരു അനുഗ്രഹമായും ഭാവിയിലേക്കുള്ള പ്രത്യാശയായും കണക്കാക്കപ്പെട്ടിരുന്നു. പക്ഷേ അവൾ സന്തോഷത്തോടെ പ്രതികരിച്ചില്ല. പകരം, അവൾ കുഞ്ഞിന് ഇഖാബോദ് എന്ന് പേരിട്ടു, ഇങ്ങനെ പറഞ്ഞു: 'മഹത്വം ഇസ്രായേലിൽ നിന്ന് പൊങ്ങിപ്പോയി!' (1 ശമുവേൽ 4:21).

ഈ പേരായ ഇഖാബോദ്, 'മഹത്വമില്ല' അല്ലെങ്കിൽ 'മഹത്വം പോയി' എന്നാണ് അർത്ഥമാക്കുന്നത്. അവൾക്ക്, നഷ്ടപ്പെട്ട എല്ലാറ്റിന്റെയും ഓർമ്മപ്പെടുത്തലായിരിക്കും ഈ കുട്ടി. അത് ദുഃഖം നിറഞ്ഞ ഒരു പേരായിരുന്നു. ഈ പേര് ജനതയ്ക്കുള്ള ഒരു സന്ദേശമായിരുന്നു – ആളുകൾ പാപത്തിൽ ജീവിക്കുകയും ദൈവത്തെ നിരസിക്കുകയും ചെയ്യുമ്പോൾ, അവന്റെ മഹത്വം വിട്ടുപോകുമെന്ന മുന്നറിയിപ്പാണത്. ഈ പേരിലൂടെ, അവൾ തന്റെ ജീവനേക്കാൾ വലിയ ഒരു ആത്മീയ സന്ദേശം നൽകി. അവളുടെ കുട്ടി ജനതയുടെ ആത്മീയ പതനത്തിന്റെ പ്രതീകമായിരുന്നു. അവളുടെ വേദന വളരെ ആഴമുള്ളതായിരുന്നു, അവളുടെ മകന്റെ ജനനം പോലും അവളുടെ ഹൃദയത്തെ ഉയർത്താൻ കഴിഞ്ഞില്ല. അവൾ എത്രമാത്രം മുറിവേറ്റിരുന്നുവെന്ന് അവളുടെ വാക്കുകൾ കാണിക്കുന്നു.

എന്നിട്ടും അവളുടെ ദുഃഖം സ്വാർത്ഥമായിരുന്നില്ല. അവൾ സ്വന്തം നഷ്ടത്തിനായി കരയുകയായിരുന്നില്ല. ഇസ്രായേൽ ദൈവസാന്നിധ്യം നഷ്ടപ്പെട്ടു എന്ന വസ്തുതയിൽ അവൾ മുഴുവൻ ജനതയെയും ഓർത്ത് ദുഃഖിക്കുകയായിരുന്നു. അവളുടെ വേദന വൈകാരികം മാത്രമല്ല, ആത്മീയവുമായിരുന്നു.

**3. നിശബ്ദ വിശ്വാസവും ശാശ്വത സന്ദേശവും**

ഈ സ്ത്രീയുടെ ജീവിതം വേദന നിറഞ്ഞതായിരുന്നു, പക്ഷേ അവൾ തന്റെ അവസാന ശ്വാസം വരെ ദൈവത്തെക്കുറിച്ച് സംസാരിക്കാൻ ഉപയോഗിച്ചു. ദുഃഖത്തിലും നമുക്ക് ദൈവത്തെ മഹത്വപ്പെടുത്താനും മറ്റുള്ളവരെ ദൈവത്തിങ്കലേക്ക് നയിക്കാനും കഴിയും. ദൈവത്തിന്റെ സാന്നിധ്യം മറ്റെന്തിനേക്കാളും പ്രധാനമാണ്. ദൈവത്തിന്റെ സാന്നിധ്യം നഷ്ടപ്പെടുന്നത് ഏതെങ്കിലും വ്യക്തിയെയോ വസ്തുവിനെയോ നഷ്ടപ്പെടുന്നതിനേക്കാൾ മോശമാണെന്ന് അവൾ നമ്മെ ഓർമ്മിപ്പിക്കുന്നു. അവളുടെ ഭയം വെറും വ്യക്തിപരമല്ല – അത് ദേശീയവും ആത്മീയവുമായിരുന്നു. സ്വന്തം വേദനയെക്കാൾ അവൾ ദൈവത്തെ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തു.

ദൈവത്തിനുവേണ്ടി ശബ്ദമില്ലാത്തവർ പോലും സംസാരിക്കുന്നു. അവളുടെ പേര് ഒരിക്കലും പരാമർശിച്ചിട്ടില്ല. അവൾ കുറച്ച് വാക്കുകൾ മാത്രമേ പറയുന്നുള്ളൂ. എന്നിട്ടും അവളുടെ കഥ തിരുവെഴുത്തിൽ എന്നെന്നേക്കുമായി എഴുതിയിരിക്കുന്നു. പേര് വെളിപ്പെടുത്താത്ത, നിശബ്ദയും, കഷ്ടപ്പാടുള്ളവരുമായ സ്ത്രീകൾ പോലും ദൈവത്തിന്റെ പദ്ധതിയിൽ പ്രധാനമാണെന്ന് ഇത് കാണിക്കുന്നു. അവരുടെ വിശ്വാസം ശക്തമാണ്. അവരുടെ വാക്കുകൾക്ക് ഏറെ പ്രാധാന്യവുമുണ്ട്. അവളുടെ പേര് ഒരിക്കലും നൽകിയിട്ടില്ലെങ്കിലും, അവളുടെ വിശ്വാസം വ്യക്തമായി സംസാരിക്കുന്നു. അവൾ കുറച്ച് വാക്കുകൾ മാത്രമേ പറഞ്ഞുള്ളൂ, പക്ഷേ അവയ്ക്ക് വലിയ അർത്ഥമുണ്ടായിരുന്നു. നിശബ്ദരും കഷ്ടപ്പെടുന്നവരുമായ സ്ത്രീകൾ പോലും ദൈവത്തിന്റെ നിത്യമായ പദ്ധതിയിൽ പങ്കാളികൾ ആകുന്നുവെന്ന് അവൾ നമ്മെ ഓർമ്മിപ്പിക്കുന്നു. ദുഃഖത്താൽ അടയാളപ്പെടുത്തിയ അവളുടെ ജീവിതം ദൈവത്തെ ബഹുമാനിച്ചു. ദൈവത്തിന്റെ സാന്നിധ്യം മറ്റെന്തിനേക്കാളും പ്രധാനമാണെന്ന് അവൾ പഠിപ്പിക്കുന്നു. അവസാന ശ്വാസത്തിൽ പോലും, അവൾ ആളുകളെ ദൈവത്തിലേക്ക് തിരിച്ചുവിളിച്ചു. ആത്മീയ അവബോധത്തോടെ അവൾ ജീവിക്കുകയും മരിക്കുകയും ചെയ്തു, യഥാർത്ഥത്തിൽ പ്രാധാന്യമുള്ളതിനെ വിലമതിക്കാൻ നമ്മെ വെല്ലുവിളിക്കുന്ന ഒരു സന്ദേശം ഇവൾ നമുക്കു മുമ്പാകെ വയ്ക്കുന്നു.

**4. ഇരുട്ടിനപ്പുറമുള്ള പ്രത്യാശ**

അവൾ മരിച്ചെങ്കിലും, അവളുടെ സാക്ഷ്യം അവിടെ അവസാനിച്ചില്ല. ഇസ്രായേലിന് ദൈവത്തിന്റെ മഹത്വം നഷ്ടപ്പെട്ട ഒരു കാലഘട്ടത്തിന്റെ ജീവിക്കുന്ന ഓർമ്മപ്പെടുത്തലായി അവളുടെ മകൻ ഇഖാബോദ് മാറി. എന്നാൽ പിന്നീട്, ശമുവേലിന്റെയും ദാവീദ് രാജാവിന്റെയും നേതൃത്വത്തിൽ, പെട്ടകം തിരികെ ലഭിച്ചു. ദൈവത്തിന്റെ സാന്നിധ്യം ഇസ്രായേലിലേക്ക് തിരിച്ചുവന്നു. ഇത് നമുക്ക് പ്രത്യാശ നൽകുന്നു: എല്ലാം നഷ്ടപ്പെട്ടു എന്ന് തോന്നുമ്പോഴും ദൈവത്തിന് പുനഃസ്ഥാപിക്കാൻ കഴിയും. ഇരുട്ടിന് അവസാന വാക്ക് ഇല്ലെന്ന് അവളുടെ ജീവിതം നമ്മെ കാണിക്കുന്നു. നമ്മുടെ സ്വന്തം ദുഃഖകാലങ്ങളിൽ, ദൈവത്തിന്റെ മഹത്വം മടങ്ങിവരുമെന്ന വാഗ്ദാനത്തിൽ നമുക്ക് മുറുകെ പിടിക്കാം.

ഏലിയുടെ മരുമകളും ഫീനെഹാസിന്റെ ഭാര്യയും ബൈബിളിൽ നിശബ്ദയും എന്നാൽ വിശ്വാസ സ്ഥിരതയുള്ളവളും ശക്തയുമായ ഒരു വ്യക്തിയാണ്. അവൾ ഇരുട്ടിന്റെയും നഷ്ടത്തിന്റെയും വേദനയുടെയും ഒരു കാലഘട്ടത്തിലാണ് ജീവിച്ചത്. അവൾക്ക് അവളുടെ കുടുംബവും വീടും ദൈവത്തിന്റെ ഉടമ്പടിയുടെ പെട്ടകവും നഷ്ടപ്പെട്ടു. എന്നിട്ടും അവളുടെ അവസാന നിമിഷങ്ങളിൽ, അവൾ എല്ലാ ഇസ്രായേലിനും ഒരു സന്ദേശം നൽകി.

ഏത് പ്രതിസന്ധിയിലും ദൈവത്തിലുള്ള അടിയുറച്ച വിശ്വാസത്തോടെ ജീവിക്കാൻ കഴിയുമെന്ന് അവൾ നമ്മെ പഠിപ്പിക്കുന്നു. അവൾ തന്റെ ദുഃഖത്തെക്കുറിച്ച് സത്യസന്ധയായിരുന്നു, പക്ഷേ അവൾ ഇപ്പോഴും ദൈവത്തിലേക്ക് നോക്കി. അവൾ മരിച്ചപ്പോഴും, ഏറ്റവും പ്രധാനപ്പെട്ട കാര്യം അവൾ ആളുകളെ ഓർമ്മിപ്പിച്ചു: ദൈവത്തിന്റെ സാന്നിധ്യം.

അവളുടെ ജീവിതം ഇന്നും നമ്മെ പ്രോത്സാഹിപ്പിക്കുന്നു. വേദന, നഷ്ടം, അല്ലെങ്കിൽ എല്ലാം തകർന്നതായി തോന്നുന്ന നിമിഷങ്ങൾ എന്നിവ നേരിടുമ്പോൾ, നമുക്ക് ഇപ്പോഴും നമ്മുടെ ഹൃദയങ്ങളെ ദൈവത്തിലേക്ക് തിരിക്കാനാകണം. അവളെപ്പോലെ, ജീവിതത്തിലെ യഥാർത്ഥ നിധി ആളുകളോ സ്ഥലങ്ങളോ വസ്തുക്കളോ അല്ലെന്ന് നമുക്ക് തിരിച്ചറിയാൻ കഴിയണം – അത് ദൈവത്തിന്റെ സാന്നിധ്യമാണ്. 'മഹത്വം പോയിരിക്കുന്നു' എന്ന് നമുക്ക് തോന്നുമ്പോഴും, ദൈവസാന്നിധ്യം അവസാനിച്ചിട്ടില്ലെന്ന് നമുക്ക് വിശ്വസിക്കാം. അവന്റെ മഹത്വം മടങ്ങിവരാം.

പേര് വെളിപ്പെടുത്തിയിട്ടില്ലെങ്കിലുംതിരുവെഴുത്തിലെ ഒരു അഗാധമായ വ്യക്തിയാണ് ഏലിയുടെ മരുമകൾ. ദുഃഖവും വിശ്വാസവും ഒരുമിച്ച് നിലനിൽക്കുമെന്ന് അവൾ പഠിപ്പിക്കുന്നു. ഏറ്റവും വലിയ ദുരന്തം വ്യക്തിപരമായ നഷ്ടമല്ല, മറിച്ച് ദൈവത്തിന്റെ സാന്നിധ്യത്തിന്റെ നഷ്ടമാണെന്ന് അവൾ നമ്മെ കാണിക്കുന്നു. അവളുടെ മരണ സമയത്തെ വാക്കുകൾ തലമുറകളിലൂടെ പ്രതിധ്വനിക്കുന്നു: 'ഇസ്രായേലിൽ നിന്ന് മഹത്വം പോയിരിക്കുന്നു.' എന്നിരുന്നാലും ആ നിലവിളിയിലും പ്രത്യാശയുണ്ട് – കാരണം ദൈവം ഹൃദയം തകർന്നവർക്ക് സമീപസ്ഥനാണ് (സങ്കീർത്തനം 34:18). ആത്മീയ ദർശനത്തോടെ ജീവിക്കാനും, ദൈവത്തെ മറ്റെല്ലാറ്റിനുമുപരി വിലമതിക്കാനും, അവന്റെ സാന്നിധ്യം ജീവിതം തന്നെയാണെന്ന് ഓർമ്മിക്കാനും അവളുടെ ജീവിതം നമ്മെ പ്രചോദിപ്പിക്കുന്നു. 'മഹത്വമില്ലാത്തിടത്ത് ജീവനില്ല.'

ദുഃഖത്തിലൂടെ പോലും വിശ്വാസത്തിൽ നടക്കാൻ അവൾ നമ്മെ പഠിപ്പിക്കുന്നു. ദൈവത്തിന്റെ സാന്നിധ്യം നമ്മുടെ ഏറ്റവും വലിയ നിധിയാണെന്ന മഹത്തായ ദർശനം ഈ വനിത ലോകത്തിന്റെ മുമ്പാകെ വയ്ക്കുന്നു.



വചനതീർത്ഥം



# പെന്തിക്കോസ്തിക്കുശേഷം നാലാം ഞായർ

## (വി. മത്തായി 14:14-23)

## ഫാ. മോൻസി ഫിലിപ്പ്

*"അഞ്ച് അപ്പം, രണ്ട് മീൻ, സ്ത്രീകൾ, കുഞ്ഞുങ്ങൾ കൂടാതെ അയ്യായിരം പുരുഷന്മാർ. ശേഷിച്ച കഷണം പന്ത്രണ്ട് കൊട്ട നിറച്ച്."*

അപ്പവുമായി ബന്ധപ്പെട്ട ഏവൻഗേലിയോൻ വായനകൾ ആണ് പെന്തിക്കോസ്തിക്കുശേഷം വരുന്ന ഞായറാഴ്ചകളിൽ അധികമായും ക്രമീകരിച്ചിട്ടുള്ളത്. പെന്തിക്കോസ്തിയിലൂടെ പരിശുദ്ധാത്മാവിന്റെ പുതുക്കം പ്രാപിച്ച നമ്മുടെ ജീവിതത്തിന്റെ ആത്മീക വിശപ്പ് അകറ്റുന്നതിനായി "ജീവനുള്ള അപ്പ"മായ "ക്രിസ്തു"വിനെ ആഹാരമാക്കുക എന്ന സത്യം ഒരു തിരിച്ചറിവാണ്, അത് ധ്യാനമാണ്. ആദ്യമാതാപിതാക്കൾ ഭക്ഷണത്തിലൂടെ പറുദീസാ നഷ്ടപ്പെടുത്തി. എന്നാൽ നഷ്ടപ്പെട്ട പറുദീസയും നിത്യജീവനും ഭക്ഷണത്തിലൂടെ തന്നെ യേശുക്രിസ്തു മൂലം തിരികെ ലഭ്യമാക്കി. ആ ഭക്ഷണം യേശുക്രിസ്തു എന്ന ജീവന്റെ അപ്പം. നിത്യജീവന്റെ ഔഷധമായ വി. കുർബ്ബാനയിലൂടെ നമുക്ക് ജീവനും ജീവിതം നൽകുന്നു എന്ന ബോധ്യം വിശ്വാസികളുടെ ഹൃദയങ്ങളിലേക്ക് പകരുവാൻ വേണ്ടിയുള്ള വേദഭാഗങ്ങൾ. അത് ധ്യാനമാകട്ടെ.

**ഇന്നത്തെ വേദഭാഗം**

വി. മത്തായി 14:14-23

വലിയ പുരുഷാരത്തോട് മനസ്സലിഞ്ഞു അവരുടെ രോഗികൾക്ക് യേശു സൗഖ്യം നൽകുന്നു. ശിഷ്യന്മാരോട് അവർക്ക് ഭക്ഷണം കൊടുപ്പിൻ എന്ന് യേശുതമ്പുരാൻ പറയുന്നു. ശിഷ്യന്മാർ അമ്പരന്നു. കാരണം സ്ഥലം മരുഭൂമി, നേരവും വൈകി. അഞ്ച് അപ്പവും രണ്ടു മീനും മാത്രമേ ഇവിടെയുള്ളു എന്ന് ശിഷ്യന്മാർ യേശുവിനോടായി പറഞ്ഞു. അഞ്ചപ്പവും രണ്ടുമീനും യേശു എടുത്ത് സ്വർഗ്ഗത്തേക്കു നോക്കി വാഴ്ത്തി നുറുക്കി, ശിഷ്യന്മാരുടെ കൈകളിൽ കൊടുത്തു. ശിഷ്യന്മാർ പുരുഷാരത്തിനു കൊടുത്തു. എല്ലാവരും തിന്നു തൃപ്തരായി. ശേഷിച്ച പന്ത്രണ്ട് കൊട്ട നിറച്ചെടുത്തു. സ്ത്രീകൾ, കുഞ്ഞുങ്ങൾ കൂടാതെ ഏകദേശം അയ്യായിരം പുരുഷന്മാർ, ശിഷ്യന്മാരെ പടകിൽ കയറ്റി അക്കരെക്കു പോകുവാൻ നിർബ്ബന്ധിച്ചു. ക്രിസ്തു ഏകനായി മലമുകളിൽ പ്രാർത്ഥിച്ചുകൊണ്ടിരുന്നു. ഇതാണ് വേദഭാഗ ഇതിവൃത്തം.

**വേദഭാഗ ചിന്തകൾ**

**1. യേശുവിന്റെ മനസ്സലിവും രോഗസൗഖ്യവും**

വി. മത്തായി 14:14

യോഹന്നാൻ സ്നാപകന്റെ ശിരഃഛേദം ചെയ്തു എന്ന വാർത്ത യേശുതമ്പുരാൻ കേട്ടിട്ടു, യോഹന്നാന്റെ രക്തസാക്ഷിത്വം പോലെ തനിക്കും വരട്ടെ എന്നു വിചാരിക്കാതെ, പീഡനത്തിലേയ്ക്ക് എടുത്തു ചാടാതെ, പിതാവ് തന്നെ ഏൽപ്പിച്ച ജോലി ചെയ്തു തീർക്കുവാൻ നിശ്ചയിച്ചു. വിജനമായ പ്രദേശത്തേക്ക് പോയി. യേശുതമ്പുരാൻ തന്റെ ശിഷ്യന്മാർക്കു കൊടുത്ത ഉപദേശവും പീഢിപ്പിക്കപ്പെടുമ്പോൾ മറ്റൊരിടത്തേക്ക് "ഓടിപ്പോകുവിൻ" എന്നായിരുന്നല്ലേ. ക്രിസ്തു ഇവിടെ നിർജനപ്രദേശത്തേക്ക് പോകുന്നു. മനുഷ്യനുമായി ഇടപെടുന്നതിനു മുമ്പ് പിതാവുമായി സമ്പർക്കത്തിലേർപ്പെടുവാൻ.

യേശുതമ്പുരാൻ നിർജ്ജനസ്ഥലത്ത് പോയി എന്ന് കേട്ടിട്ട് പുരുഷാരം പട്ടണങ്ങളിൽ നിന്ന് കാൽനടയായി അവന്റെ പിന്നാലെ ചെന്നു. അവിടെ എത്തിയ അവരിൽ അവനു കനിവു തോന്നി. യേശു തന്റെ വിശ്രമം ഉപേക്ഷിച്ച് അവരെ സൗഖ്യപ്പെടുത്തി.

ക്രിസ്തുവിന്റെ ജീവിതം സുവിശേഷങ്ങളിൽ വരച്ചുകാട്ടുന്നത് കരുണയുടെയും മഹാദയവിന്റെയും, മനസ്സലിവിന്റെയും ഉത്തമ മാതൃകകളെയാണ്, ഹൃദയത്തിന്റെ അഗാധത്തിൽ നിന്നുള്ള ദൈവീക സ്നേഹത്തിന്റെ ഉത്ഭവമാണ്



നാഥനില്ലാതെ അലഞ്ഞ ജനത്തെ കണ്ടുള്ള യേശുവിന്റെ മനസ്സലിവും രോഗസൗഖ്യവും.

യേശു എപ്പോഴും ജനങ്ങളോട് കരുണ കാണിക്കുന്നു. ജീവിതങ്ങളിലെ നിരാശകളിലും ദുഃഖങ്ങളിലും ക്രിസ്തുവിന്റെ കാരുണ്യം നമ്മേ തേടിവരുന്നു എന്ന സത്യം വിസ്മരിക്കരുത്. ഏകമായിരിക്കുവാൻ വന്ന ക്രിസ്തു ജനത്തിന്റെ കടന്നുവരവിൽ ക്ഷോഭിക്കുകയോ, അവരെ മാറ്റിനിർത്തുകയോ ചെയ്യുന്നില്ല. മറിച്ച് അവരോട് സംസാരിക്കുവാനും സൗഖ്യപ്പെടുത്തുവാനും മുതിരുന്നു. അവരോട് മനസ്സലിയുന്നു.

"ഒരുവന്റെ ഹൃദയവ്യഥയെ തന്റേതാക്കി തീർക്കുന്നതാണ് മനസ്സലിവ്."

ക്രിസ്തു തന്റെ ജീവിതത്തിൽ ഉടനീളം മറ്റുള്ളവരെ കണ്ടു അവരുടെ വ്യഥകളെ തന്റേതാക്കി ജീവിച്ചു.

1. പാപികളോട് (ലൂക്കോ. 19:7). സക്കായിയുടെ ഭവനത്തിൽ പോയപ്പോൾ.

2. കരയുന്നവരോട് (ലൂക്കോ. 7:13). ഏക മകൾ മരിച്ച വിധവയോട്

3. ശത്രുവിനോട് (മത്തായി 26:49-50). യൂദായും മഹാപുരോഹിതരും ക്രിസ്തുവിനെ പിടിക്കുവാൻ വന്നപ്പോൾ.

ഇവിടെയൊക്കെ മനസ്സലിവിന്റെ മൂർത്തീഭാഗമായി ക്രിസ്തു.

"കരുണയുള്ള ഹൃദയവും തൽഫലമുള്ള നന്മ പ്രവൃത്തികളും യഥാർത്ഥ ക്രിസ്തീയ ജീവിതത്തിന്റെ ഭാവം."

വിചാരങ്ങളെ അറിയുന്നവൻ, ബോധങ്ങളെ തൂക്കിനോക്കുന്നവൻ, വാക്കും പ്രവൃത്തിയും ശോധന ചെയ്യുന്നവൻ - ക്രിസ്തു അവന് നമ്മോട് എപ്പോഴും വാത്സല്യമാണ്, സ്നേഹമാണ്. തിരിച്ചറിയാം അവനിൽ അറിയാം.

**2. ശിഷ്യന്മാരുടെ അപേക്ഷ ഒന്ന് എന്നാൽ ക്രിസ്തുവിന്റെ ആഗ്രഹം മറ്റൊന്ന്**

വി. മത്തായി 14:15-16

സന്ധ്യയായപ്പോൾ ശിഷ്യന്മാർ യേശുവിന്റെ അടുക്കൽ ചെന്ന് ഈ സ്ഥലം മരുഭൂമിയല്ലോ. നേരവും വൈകി പുരുഷാരത്തെ ഗ്രാമങ്ങളിൽ പോയി ഭക്ഷണസാധനങ്ങൾ വാങ്ങേണ്ടതിന് പറഞ്ഞയയ്ക്കണം ഇത് ശിഷ്യന്മാരുടെ അപേ

ക്ഷ. എന്നാൽ ക്രിസ്തുവിന്റെ ആഗ്രഹം മറ്റൊന്ന്. അവർ പോകുവാൻ ആവശ്യമില്ല. "നിങ്ങൾ അവർക്കു ഭക്ഷിപ്പാൻ കൊടുപ്പിൻ."

ശിഷ്യന്മാരുടെ ജനത്തെ പിരിച്ചയയ്ക്കുവാനുള്ള അപേക്ഷ പഠനാർഹമാണ്.

1. ജനത്തോടുള്ള കരുതൽ

2. സർവ്വവും അറിയുന്ന കർത്താവിന്റെ അടുക്കൽ 'വസ്തുത' അറിയിച്ചാൽ മതിയായിരുന്നില്ലേ. 'മാർഗ്ഗനിർദ്ദേശം' ആവശ്യമില്ലായിരുന്നില്ലേ.

നമ്മുടെ പ്രാർത്ഥനകളിലും ഈ അബദ്ധം ആവർത്തിക്കാറില്ലേ? കർത്താവിന്റെ ഉദ്ദേശത്തിനു വിട്ടുകൊടുക്കാതെ നമ്മുടെ "നിർദ്ദേശം" സ്വീകരിപ്പിക്കുവാനുള്ള ശ്രമം. അതു ശരിയല്ല.

"നാം ആഗ്രഹിക്കുന്ന ജീവിതത്തെക്കാൾ ക്രിസ്തു ആഗ്രഹിക്കുന്നതുപോലെ ജീവിക്കുന്നതല്ലേ ധന്യത."

ക്രിസ്തുവിന്റെ ഉത്തരവും ആഗ്രഹവും പഠനാർഹമാണ്.

അവർ പോകേണ്ടുന്ന ആവശ്യമില്ല. "നിങ്ങൾ അവർക്കു ഭക്ഷിപ്പാൻ കൊടുപ്പിൻ."

പ്രഥമ ശ്രവണത്തിൽ അമ്പരപ്പിക്കുന്ന വാക്കുകൾ എങ്ങനെ സാദ്ധ്യം എന്ന്. അവിടെയാണ് മൗനമായ ക്രിസ്തുവിന്റെ പഠിപ്പിക്കൽ.

1. ഞാൻ നിങ്ങളോടു കൂടെ.

2. നിങ്ങൾ എന്നോടുകൂടെ.

ഈ പരിതസ്ഥിതിയിൽ "അസാദ്ധ്യം" എന്ന വാക്കിനു സ്ഥാനമില്ല. "നിങ്ങളെ ഞാൻ" അധികാരപ്പെടുത്തി, അയച്ചപ്പോൾ അത്ഭുതങ്ങൾ ചെയ്തത് നിങ്ങളോടും, നിങ്ങൾ എന്നോടും കൂടെ ഉള്ളതിനാൽ.

"ഒരുവന്റെ ഉള്ളിൽ വളരുന്ന ക്രിസ്തുവാണ്" അവനെ ക്രിസ്ത്യാനി എന്ന പേരിന് അർഹമാക്കുന്നത്. അങ്ങനെയാകുമ്പോൾ അറിഞ്ഞ് കൊടുക്കുവാനും വിശപ്പകറ്റുവാനും 'ക്രിസ്തു' മതി. ലൗകിക കണക്കുകൂട്ടലുകൾ വേണ്ട.

"ജീവിതത്തിൽ മരുഭൂമിയുടെ അനുഭവങ്ങൾ ഉണ്ടാകാം. നിരാശരാകാതെ നമ്മോടുകൂടെയിരിക്കുന്ന ദൈവസാന്നിദ്ധ്യം തിരിച്ചറിയുക."

**3. അഞ്ച് അപ്പം രണ്ട് മീൻ ശേഷിച്ച പന്ത്രണ്ട് കൊട്ടകൾ**

വി. മത്തായി 14:17-20

ശിഷ്യന്മാർ യേശുവിനോട് അഞ്ച് അപ്പവും രണ്ടു മീനും അല്ലാതെ ഞങ്ങൾക്ക് ഇവിടെ ഒന്നും ഇല്ല എന്നു പറഞ്ഞു. അതു ഇങ്ങു കൊണ്ടുവരുവിൻ എന്ന് യേശു പറഞ്ഞു.

"ഉള്ളതു സമർപ്പിച്ചാൽ മതിയാകും. ബാക്കി അവൻ നിറച്ചോളും."

മർക്കോസിന്റെ സുവിശേഷത്തിൽ (6:38)

"നിങ്ങളുടെ പക്കൽ എത്ര അപ്പം ഉണ്ട്." എന്ന യേശു ചോദിക്കുന്നു. ശിഷ്യന്മാർ അഞ്ച് അപ്പവും രണ്ട് മീനും എന്നു പറഞ്ഞു. കർത്താവ് തുടർന്നു "ഇങ്ങു കൊണ്ടുവരുവിൻ."

അധികം ഒന്നും ക്രിസ്തു നമ്മിൽ നിന്ന് ആഗ്രഹിക്കുന്നില്ല. ഇന്നത്തെ ചെറിയ സമർപ്പണങ്ങൾ നാളെയുടെ അനുഗ്രഹങ്ങളുടെ പെരുമഴയായിരിക്കും.

നമുക്കുള്ള ധനം, ധാന്യം, വിജ്ഞാനം, ആരോഗ്യം, ജോലികൾ പ്രതിദിനം പ്രഭാതത്തിൽ കർത്തൃസന്നിധിയിൽ സമർപ്പിച്ച്, ആശീർവാദത്തോടെ തിരികെ വാങ്ങിയാൽ, നമ്മിലൂടെ അവൻ അത്ഭുതം പ്രവർത്തിക്കും. അജപാലകനായ മോശയെ ദാവീദിനെ ജനപാലകരാക്കിയവന്, ഒരു സാധു കന്യകയെ ദൈവജനനിയാക്കിയവന്, പീഢകനായ ശൗലിനെ തിരഞ്ഞെടുത്ത് പൗലോസ് ആക്കിയവന്, നിസ്സാരരായ നമ്മേയും നമ്മുടെ സമർപ്പണം മൂലം വലിയവനാക്കുവാൻ സാധിക്കും.

അഞ്ച് അപ്പം രണ്ട് മീനും ശിഷ്യന്മാർ സമർപ്പിച്ചു. ക്രിസ്തു അത് അനുഗ്രഹിച്ചു. യേശു സ്വർഗ്ഗത്തിലേയ്ക്കു നോക്കി. സ്വർഗ്ഗത്തിലേക്കു ദൃഷ്ടി പതിച്ചാലേ ഭൗമികമായ സമ്പുഷ്ടിയുള്ളു. യേശു അത്..

1. എടുത്തു - കുറവുള്ളതെങ്കിലും സ്വീകരിച്ചു.

2. വാഴ്ത്തി - ദൈവത്തിന്റെ ഉപദേശം തേടി, പ്രാർത്ഥന നടത്തി.

3. നുറുക്കി - പങ്കിടൽ

4. കൊടുത്തു - ദൗത്യത്തിന്റെ പങ്കാളിത്തം

യേശുതമ്പുരാൻ അപ്പവും മീനും ശിഷ്യന്മാരുടെ പക്കൽ ഏൽപ്പിച്ചു.

അവർ പുരുഷാരത്തിനും കൊടുത്തു. അവർ തിന്നു തൃപ്തരായി.

പരി. സഭയുടെ ഹയരാർക്കിയാണ് സൂചിപ്പിക്കുന്നത്. അതായത് ശ്ലീഹന്മാർ വഴിയായി - യഥാർത്ഥ പിൻഗാമികൾ വഴിയായി സഭാമക്കളെ ആത്മീകമായി വളർത്തുന്ന രീതി.

ഇവിടെ സ്മരണീയമായ സുപ്രധാന കാര്യം.

1. നമ്മുടെ കർത്താവിനെ കൂടാതെ നമുക്കൊരു കഴിവുമില്ല.

2. തന്റെ തിരുഹിതം 'ഇന്ന്' നിറവേറ്റുവാൻ കർത്താവിനു നമ്മേ ആവശ്യമുണ്ട്. അതിനാണവൻ സ്വരക്തത്താൽനമ്മേ വിലക്കു വാങ്ങിയെന്ന ബോധം.

3. പ്രായോഗിക ജീവിതത്തിൽ 'നിങ്ങൾ അവർക്കു ഭക്ഷണം കൊടുക്കണം' എന്ന നിർദ്ദേശം.

സഭാപ്രവർത്തകരോട്
മാതാപിതാക്കളോട്
അദ്ധ്യാപകരോട്
അധികാരികളോട്

എന്നിവരോടുള്ള കല്പനയാണ്. ശാരീരികം, മാനസികം, ആദ്ധ്യാത്മീകം ആയ കാര്യങ്ങളിൽ വേണ്ടത് വേണ്ട സമയത്ത് കൊടുക്കണം.

"എല്ലാവരും തിന്നു തൃപ്തതരായി" ശേഷിച്ച കഷണം പന്ത്രണ്ടു കൊട്ട നിറച്ചെടുത്തു. (വി.മത്തായി 14:20)

ആധുനിക ലോകത്തിന് ഒരു പുതിയ വെളിച്ചം നൽകുന്നു. "എല്ലാവരും ഭക്ഷിച്ചു തൃപ്തരായി." ഉള്ളവരേക്കാൾ അനേക മടങ്ങ് ഇല്ലാത്തവരുള്ള ലോകത്തിൽ സാമ്പത്തീക സാമൂഹ്യ കണക്കുകൂട്ടലുകൾ കൊണ്ടു മാത്രം സ്ഥിതി വ്യത്യാസപ്പെട്ടിട്ടില്ല. നടപ്പിലാക്കുകയുമില്ല. ദൈവത്തോടും മനുഷ്യനോടുമുള്ള കടമയും ദൈവാശ്രയബോധവും വരുമ്പോൾ മാത്രമേ "നവലോകം" ഉണ്ടാകുകയുള്ളു. ആധുനിക മനുഷ്യൻ സ്വാർത്ഥത വെടിഞ്ഞ് ഇനി എങ്കിലും ഒരുമിച്ച് തൃപ്തരാകുവാൻ പരിശ്രമിക്കേണ്ടതുണ്ട്. എങ്കിലേ ഭൂമിയിൽ സമാധാനം മനുഷ്യർക്കു സംപ്രീതി ഉണ്ടാകുകയുള്ളു. അതിനായി അത്യുന്നതങ്ങളിലെ ദൈവത്തിനു മഹത്വം കൊടുക്കണം.

''ബാക്കി വന്ന കഷണങ്ങൾ'' ദൈവം അത്യധികമായി മനുഷ്യനു നൽകിക്കൊണ്ടിരിക്കുന്നു. എന്നാൽ അനാവശ്യമായ ധാരാളിത്വം നശിപ്പിക്കലും ശരിയല്ല. ദൈവത്തിന്റെ ധാരാളമായ ദാനവും അതുകൊണ്ടുള്ള നമ്മുടെ ഉപയോഗവും കൈകോർത്തു പിടിക്കണം.

ശിഷ്യന്മാരേയും പുരുഷാരത്തേയും പറഞ്ഞു അയച്ചിട്ട് യേശുതമ്പുരാൻ പ്രാർത്ഥിപ്പാൻ മലയിൽ കയറിപ്പോയി,

1. ദൈവവുമായുള്ള ബന്ധം ആഴത്തിലാക്കുവാൻ
2. ദൗത്യത്തിന്റെ ദിശ ഉറപ്പിക്കാൻ
3.ദൈവത്തിന്റെ ശബ്ദം കേൾക്കാൻ

ഏത് പ്രവർത്തനങ്ങളിൽ ഏർപ്പെടുമ്പോഴും, എവിടേയ്ക്ക് പോകുമ്പോഴും ക്രിസ്തു കാട്ടുന്ന പ്രാർത്ഥനയുടെ മാതൃക പിൻതുടരുവാനുള്ള ക്ഷണം ഇതിൽ നിന്ന് വ്യക്തം.

ക്രിസ്തു ഈ സംഭവത്തിലൂടെ നൽകുന്ന മറ്റ് ചിന്തകൾ.

1. പ്രകൃതിമേലുള്ള തന്റെ അധികാരവും സൃഷ്ടിപരമായ ശക്തിയും.

2. ജനത്തിന് ആവശ്യത്തിലുമധികം നൽകുന്ന തന്റെ സ്നേഹം.

3. താൻ മനുഷ്യജാതിയുടെ ആത്മീക ഭക്ഷണമാണ്.

4. വി. കുർബ്ബാനയിൽ തന്റെ ശ്ലൈഹിക പിൻതുടർച്ചക്കാർ വഴിയായി തന്റെ വിലയേറിയ ശരീരവും രക്തവും നൽകികൊണ്ടിരിക്കുന്നു. 



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Church Calendar



# Fourth Sunday after Pentecost

## (St. Matthew 14:14–23)

## Fr Aaron Joshua John

The passage from Matthew presents a deeply moving moment in the ministry of Christ. Following the death of John the Baptist, Jesus withdraws to a solitary place, but the crowds follow Him. Rather than turning them away in His own sorrow, He receives them with compassion, heals their sick, and feeds them miraculously. This scene is not just a story of charity or supernatural provision, but a revelation of the heart of God, a heart that suffers with humanity, and in that suffering, offers healing, nourishment, and communion.

This Gospel invites us to see Christ not merely as a miracle-worker, but as the Good Shepherd who offers Himself as bread for the world, prefiguring the Eucharistic mystery. It also challenges us to consider our role in that miracle, as He says to the disciples, "You give them something to eat."

**1. The Compassion of Christ: God's Suffering with Humanity**

Jesus had just received news of the brutal death of His cousin and forerunner, John the Baptist. In seeking solitude, He also enters into mourning. But His withdrawal is interrupted by crowds who seek His healing. The text tells us that He was "moved with compassion." The Greek word used here, óðëáã÷íßæïì á é/ splagchnizomai, implies a visceral, deeply felt mercy, not pity from afar, but a suffering-with.

This is the heart of the Incarnation. Christ does not look upon our pain with detachment; He enters into it. As St. Gregory the Theologian says, "That which He has not assumed, He has not healed." His compassion flows not from divine power alone, but from divine empathy.

He heals their sick. He does not lecture them, nor send them away. In the Orthodox liturgy, we repeat, "For You are the physician of our souls and bodies." Every act of healing in the Gospels points us to the deeper restoration that Christ brings in the Kingdom, healing not only physical ailments but spiritual wounds, disordered desires, and broken communion with God. In a time when the world is burdened by fear, suffering, and unrest, this passage affirms that Christ sees us, has compassion, and comes near to heal.

**2. The Multiplication of the Loaves: A Call to Eucharistic Participation**

As evening comes, the disciples see the crowd's need and ask Jesus to send them away. But Jesus refuses. "They do not need to go away. You give them something to eat." This is both a command and a revelation. The disciples bring five loaves and two fish — a small offering, almost laughable in the face of thousands. But Jesus takes it, lifts His eyes to heaven, blesses it, breaks it, and gives it, the very actions He will repeat at the Mystical Supper.

This is not merely a feeding miracle. It is a sign of the Eucharist — the transformation of simple gifts, given in faith, into the life-giving Body and Blood of Christ. The brokenness becomes abundance. The insufficiency of the disciples is overcome by the power of God.

Importantly, Jesus involves the disciples in the miracle. He does not feed the multitude directly, but gives the bread to the disciples, who then




distribute it. This is the model of apostolic ministry and priesthood. The Church receives from Christ what it then offers to the world. St. Cyril of Alexandria writes, "Christ multiplies, and the Church distributes." We are not asked to perform miracles, but to offer what little we have, and Christ will make it sufficient. In this way, every act of service, every offering of love, every sharing of the Word, becomes a participation in the divine economy of grace.

This Gospel passage is a window into the Kingdom, where compassion overcomes sorrow, healing comes through presence, and abundance flows from brokenness. Christ shows us that ministry is not about power, but about sharing in the needs of others. He calls us to move beyond saying, "Send them away," and instead to hear, "You give them something to eat." As we approach the altar and receive the true Bread of Heaven, we are not only fed but commissioned. Fed by Christ, we become His hands. He calls us, like the disciples, to bring the broken loaves of our lives, that He may bless, break, and use them for the life of the world.

May we be formed by the compassion of Christ, shaped by the mystery of the Eucharist, and sent forth to serve in His name, for the glory of God and the healing of His people. ❑

# ചന്തയിലെ മനുഷ്യരെ കാത്ത് ഒരു മുന്തിരിത്തോട്ടം


## ഫാ. അജീഷ് ബാബു




അന്വേഷണവും കണ്ടെത്തലുകളും തന്റെ പഠിപ്പിക്കലുകളുടെ കേന്ദ്ര പ്രമേയമാക്കിയാണ് ക്രിസ്തു തന്റെ ശിഷ്യന്മാരെ അവരുടെ നിയോഗ പാഠങ്ങൾ പഠിപ്പിച്ചത്. സഞ്ചരിക്കേണ്ട വഴികൾ, കണ്ടുമുട്ടേണ്ട മനുഷ്യർ, പറയേണ്ട വാക്കുകൾ, സ്വീകരിക്കേണ്ട ജീവിതശൈലി എന്നിങ്ങനെ. ഇങ്ങനെ ഒരുപാട് പാഠങ്ങൾ ക്രിസ്തു അവരോട് പറയുന്നു. പാഠങ്ങളിലെല്ലാം ഒരു അന്വേഷണവും ഒരു കണ്ടെത്തലുമുണ്ട്. അന്വേഷണത്തിൽ ശിഷ്യന്മാർക്കുള്ള സങ്കടങ്ങളിൽ ഒരു കുറവുമില്ല, എന്നാൽ ഓരോ കണ്ടത്തിലും അവരോടൊപ്പം ദൈവവും ചിരിക്കും.

ചന്തയിലേക്ക് പോകുന്ന ഒരു മനുഷ്യന്റെ ജീവിതം ക്രിസ്തു പറയുമ്പോൾ, ചന്ത എന്ന സ്ഥലം കേവലം വാണിജ്യ ഇടം എന്നതിനേക്കാൾ തൊഴിലിടങ്ങൾ അന്വേഷിക്കുന്ന മനുഷ്യരുടെ ഇടം കൂടിയാണെന്ന് ക്രിസ്തു പറഞ്ഞു വയ്ക്കുന്നു.

ശിഷ്യന്മാരോട് പറയുന്നതിനിടയിൽ, സമയം ചെലവഴിക്കാൻ ആരുടെയും അവഗണനയുടെ വാക്കുകേൾക്കാതെ ബലഹീനതകളിൽ പരസ്പരം സൗഹൃദത്തോടെ ചേർന്നുനിന്ന ഇടത്തെയാണ് പരിചയപ്പെടുത്തുന്നത്. 'ചന്ത' എന്ന പദമാണ് ആ സ്ഥലത്തിന് നൽകുന്നത്. രാവിലെ തന്നെ അവരെല്ലാം ജോലിക്കു പോകാൻ അവിടെ കൂടി. തൊഴിലാളികളുടെ സൗഹൃദ സങ്കേത ഇടമായി ആ സ്ഥലം മാറ്റപ്പെടുന്നു. കരുത്തന്മാരും ബലഹീനരും തങ്ങളുടെ തൊഴിലിന്റെ പേരിൽ ഒരുമിച്ചുകൂടിയ ഇടമാണ് ചന്ത. ആദ്യ മണിക്കൂറിൽ തന്നെ കുറെയധികം ചന്തയ്ക്ക് പുറത്ത് തൊഴിലിനായി പോകുന്നു. അപ്പോഴും അവശേഷിക്കുന്ന ഒരു സമൂഹം ചന്തയിലുണ്ട്. പ്രതീക്ഷയോടെ തങ്ങളുടെ തിരഞ്ഞെടുപ്പിനായി യജമാനനെ കാത്തുനിൽക്കുന്ന ഒരു കൂട്ടം ആളുകളാണ് ചന്ത സ്ഥലത്ത് നിൽക്കുന്നവർ.

ഇതിന്റെ മറുപുറം ജോലിക്ക് തിരഞ്ഞെടുക്കാത്തവർക്ക് കൂടി നിൽക്കാൻ അവകാശമുള്ള ഇടമായി ചന്തയെ ഗുരു പരിചയപ്പെടുത്തുന്നു. സഭയെക്കുറിച്ചുള്ള വിചാര ചിന്തകളിൽ ദരിദ്രരുടെ പക്ഷത്താണ് സഭ എന്ന് വിചിന്തനം ചെയ്യുമ്പോഴും ദരിദ്രരും ബലഹീനരും നിൽക്കുന്ന ഇടം അതാണ് സഭ എന്നു വായിച്ചെടുക്കാൻ നമുക്ക് കഴിയാതെ പോകുന്നുണ്ട്.

മൂന്നാം മണിനേരത്തും പുറപ്പെട്ടു, മറ്റു ചിലർ ചന്തയിൽ മിനക്കെട്ടു നിൽക്കുന്നതു കണ്ടു: ( മത്തായി 20 : 3 )

ഒരു ദിവസം പലപ്രാവശ്യം യജമാനൻ സന്ദർശിച്ച സ്ഥലമാണ് ഗുരു പരിചയപ്പെടുത്തുന്ന ചന്ത. പലപ്രാവശ്യം സന്ദർശിക്കത്തക്ക രീതിയിൽ യജമാനന്റെ ഉള്ളിൽ രൂപപ്പെട്ട ധാർമിക ബോധം എന്താണ്? ഓരോ പ്രാവശ്യം സന്ദർശിക്കുമ്പോഴും യജമാനൻ സ്ഥലത്തെ എല്ലാവരെയും തന്റെ തോട്ടത്തിലേക്ക് വിളിക്കുന്നു. അവർ പോയി കഴിയുമ്പോഴും പോകാൻ കഴിയാതെ അവശേഷിക്കുന്ന ഒരു ജനസമൂഹം വീണ്ടും അവിടെ രൂപപ്പെടുന്നു.

ഒരു സ്ഥലത്തേക്ക് വീണ്ടും വീണ്ടും സന്ദർശിക്കുന്നതിനിടയിൽ ആളുകൾ മാറിക്കൊണ്ടിരിക്കുന്നു എന്ന് ഗുരു തിരിച്ചറിയുന്നു. ഭൂമിയിലെ ഓരോ ഇടത്തിന്റെയും പ്രത്യേകത ഇതാണ്, ഒരു മനുഷ്യനും ആത്യന്തികമായി എന്നും ഭൂമിയിൽ നിലനിൽക്കാനാകില്ല. വീണ്ടും വീണ്ടും ചന്ത സ്ഥലത്ത് വരുമ്പോൾ കണ്ടുമുട്ടുന്ന ആളുകൾ വ്യത്യസ്തരാണെങ്കിലും അവരെല്ലാം തന്റെ മുന്തിരിത്തോട്ടത്തിലെ ജോലിക്കാർ തന്നെയാണ്. വേർതിരിവുകൾ ഇല്ലാതെ മനുഷ്യനെ സ്നേഹിക്കുന്ന ദൈവത്തെക്കുറിച്ചും ദൈവത്തിന്റെ വീണ്ടെടുപ്പ് പദ്ധതിയിൽ ജൂതവംശീയതയുടെ വർഗീയ നിലപാട് ഇല്ല എന്നും ക്രിസ്തു പറയുന്നു.

വൈകുന്നേരം കൂലി നൽകുന്ന സമയത്ത് തങ്ങളുടെ ജോലിയെയും ശമ്പളത്തെയും കുറിച്ച് കൂടുതൽ വിചാരമുള്ളവർ യജമാനന്റെ ആദ്യ വിളിയിൽ പോയവരാണ്.

യജമാനൻ ഓരോ പ്രാവശ്യവും ചന്ത സ്ഥലത്ത് ചെല്ലുമ്പോൾ അവിടെയുള്ളവരെ തന്റെ മുന്തിരിത്തോട്ടത്തിലേക്ക് വിളിച്ചുകൊണ്ടുവരുന്നു. യജമാനൻ വീണ്ടും ചന്ത സ്ഥലത്ത് എത്തി. മൂന്നാംമണി, ആറാംമണി, ഒമ്പതാംമണി, പത്താംമണി ഈ സമയങ്ങളിലെല്ലാം ആളുകൾ മാറിമാറി വന്നുകൊണ്ടേയിരിക്കുന്നു. ഇതിന്റെ അർത്ഥം രാവിലെ എഴുന്നേൽക്കാൻ കഴിയുന്നവൻ മൂന്നാം മണിക്ക് വന്നു പിന്നീട് വരുന്നവരെല്ലാം താമസിച്ചാണ് ആ ചന്തയിൽ വരുന്നത്. അവസാനം വരുന്ന മനുഷ്യർ ഏറെ താമസിച്ച് വീട്ടിൽ നിന്ന് ഇറങ്ങിയവരും ഏറെ താമസിച്ച് ചന്തയിൽ വന്നവരുമാണ്. ആരോഗ്യം കൊണ്ട് ഏറെ ബലഹീനരാവാം, ഒരു പ്രതീക്ഷകളും ഇല്ലാത്തവരാകാം. ഈ വിവിധ സമയങ്ങളിൽ പ്രത്യക്ഷപ്പെടുന്ന മനുഷ്യർ ചന്തയിൽ നിന്ന് എന്തോ ഒന്ന് പ്രതീക്ഷിക്കുന്നുണ്ട്. ആദ്യം മുതൽ അവസാനം വരെ എത്തുന്ന മനുഷ്യരെ ചേർത്തിരുന്ന ഇടമായി ചന്ത മാറ്റപ്പെടുകയാണ്. മനുഷ്യന്റെ ബലഹീനതകളെ ജാതിക്കും മതത്തിനും വർണ്ണത്തിനും വർഗ്ഗത്തിനും ഒക്കെ അതീതമായി ചേർത്തുപിടിക്കുന്ന മാനവികതയുടെ അടയാളമായി ഗുരു പറയുന്ന ചന്ത മാറുന്നു. ഈ മാനവികതയുടെ ഇടത്തേക്കാണ് നിയോഗം എന്ന് ശിഷ്യന്മാരോട് പറയാതെ പറഞ്ഞു വെക്കുന്നു. എല്ലാ സമയവും യാതൊരു ബുദ്ധിമുട്ടും കൂടാതെ ഈ മാനവികതയുടെ ഇടമായ ചന്തയിലേക്ക് പ്രഭാതം മുതൽ സന്ധ്യവരെ നടന്നു നീങ്ങുന്ന യജമാനൻ തന്റെ മുന്തിരിതോട്ടത്തെക്കാൾ ആ ചന്ത സ്ഥലത്തെ സ്നേഹിച്ചിരുന്നു, ചന്തയിലെ ആ മനുഷ്യരെ ഓർത്തിരുന്നു. സ്ഥിരം ചന്ത സന്ദർശിച്ച ആ യജമാനറിയാം അവസാനം വന്നവന്റെ സങ്കടം.

സാധാരണ ശമ്പളവിതരണത്തിന് എടുക്കുന്ന മാനദണ്ഡം വിദ്യാഭ്യാസവും ശാരീരികമായ കരുത്തും ബുദ്ധിയിലെ വൈഭവവും ഒക്കെയാണ്. എന്നാൽ

ശമ്പളവിതരണത്തിലെ സൈദ്ധാന്തിക കാഴ്ചപ്പാടുകളെ നിശബ്ദമാക്കുന്ന

തങ്ങളുടെ യജമാനന്റെ വാക്കുകൾ. തന്റെ തോട്ടത്തിലെ മുന്തിരിച്ചെടികൾ സ്വീകരിക്കുന്ന പരിപാലനം എല്ലാ മനുഷ്യരിൽ നിന്നും ഒരേ പോലെയാണ് എന്നതിന്റെ അടിസ്ഥാനത്തിലാണ് ശമ്പളവിതരണം, സമയവും ആരോഗ്യവും ഇവിടെ പ്രധാനപ്പെട്ടതല്ല. ചന്തയിൽ നിന്ന് വന്ന എല്ലാവരെയും മൗനപൂർവ്വം ജാതിയോ മതമോ വർണ്ണമോ വർഗ്ഗമോ ലിംഗമോ കൂടാതെ സ്വീകരിച്ചു. കരുത്തന്മാരുടെ നിപുണത ജോലിയിൽ മാത്രമാണെന്ന് യജമാനൻ പറയാതെ പറഞ്ഞുവെക്കുമ്പോൾ. ശമ്പളവിതരണത്തിന്റെ പങ്കാളിത്തം സൃഷ്ടിക്കുന്ന ഒരു പുതിയ ലോകക്രമം അതിന്റെ പേരാണ് ദൈവരാജ്യം. നിരന്തരം ചന്ത സന്ദർശിച്ച യജമാനന്റെ ഹൃദയം മുഴുവൻ അവസാനം ജോലിക്ക് എത്തിയ സാവധാനം നടക്കുന്ന ആ മനുഷ്യരെ പ്രതിയാണ്. ചന്തയിലെ സൗഹൃദം യജമാനന്റെ തോട്ടത്തിൽ ദൈവത്തിന്റെ സൗഹൃദമായി നിറഞ്ഞുനിൽക്കുന്നു.

ഭംഗിയുള്ള മുഖങ്ങൾ കണ്ടെത്താൻ വളരെ എളുപ്പമായിരിക്കും. എന്നാൽ ഭംഗിയുള്ള മനുഷ്യരെ കണ്ടെത്തുക എന്നത് വിരളമാണ്.

എം.ആർ.വി. വിഷ്ണുപ്രസാദിന്റെ മത്തിയാസ് എന്ന നോവൽ ജീവിച്ചിരിക്കുന്ന മനുഷ്യരും മരിച്ചുപോയവരുടെ കല്ലറകളും തമ്മിൽ അധിക ദൂരമില്ല എന്ന് ശാന്തമായി പറഞ്ഞുവെക്കുന്നു. സെമിത്തേരികൾക്ക് പുറത്തുള്ള മനുഷ്യർ മണ്ണിൽ മൂടപ്പെട്ട മൃതശരീരത്തോട് എക്കാലവും വെച്ചുപുലർത്തുന്ന സമീപനം ഒരു അതീശത്വം തന്നെയാണ്. മുന്തിരി തോട്ടത്തിലെ ജോലിക്കാരനായ മത്തിയാസ്. മരിച്ചുപോയ അപ്പന്റെ ശരീരം അപ്പന്റെ ആഗ്രഹത്തിന് എന്റെ അവയവങ്ങൾ പഠിക്കാൻ കൈമാറുന്നു. ശരീര അവയവങ്ങൾ എടുത്തതിനു ശേഷം അപ്പന്റെ അസ്ഥികൂടത്തിൽ മുത്തുകൾ പതിപ്പിക്കുന്നു.

മരിച്ചുപോയ തന്റെ അപ്പനെയും പരിചയപ്പെടാൻ അവർ പതിപ്പിക്കുന്ന മുത്തുകളെയും അതിശയത്തോടെയാണ് മത്തിയാസ് നോക്കുന്നത്. ശരീര പഠന വിദ്യാർത്ഥികളുടെ അസ്ഥികൂട കണ്ണാടിക്കൂട്ടിൽ മേൽവിലാസമുള്ള ഒരു അസ്ഥികൂടമാണ് മതിയാസിന്റെ അപ്പൻ. അസ്ഥികൂടങ്ങളും കല്ലറകളും ജീവനുള്ള മനുഷ്യരോട് സംസാരിച്ചുകൊണ്ടിരിക്കുന്ന മനുഷ്യൻ ഇന്നുവരെ പരിചയപ്പെടാത്ത ലോകമാണ് മത്തിയാസിന്റെ ലോകം.

സംശയത്തിൽ കുഴഞ്ഞുപോയ മത്തിയാസ് ചോദിച്ചു 'ചേതനയെ കീറി പഠിക്കാനാവുമോ?'

'കുഞ്ഞ, ശരീരം വഹിക്കുന്ന ചൈതന്യത്തെ സംരക്ഷിക്കാനാണ് നമ്മൾ കീറ്റുവിദ്യ ചെയ്യുന്നത്. നീയൊരാളെ മരണത്തിൽ നിന്ന് രക്ഷിക്കുമ്പോൾ അയാൾ വീണ്ടും ചേതനയുടെ ഉടമയാകുന്നു.'

ഭാരമേറിയ വാക്കുകളെങ്കിലും അതിനുള്ളിൽ തൂവൽക്കനമുള്ള പൊടിപ്പുകളുണ്ടെന്ന് മത്തിയാസിന് ബോദ്ധ്യമായി.

മനുഷ്യൻ എന്ന ജീവിയെ എക്കാലവും വ്യത്യസ്തനാക്കുന്നത് അവന്റെ നിലപാടാണ്. നിലപാടിന്റെ പേരിലാണ് അവരുടെ മേലെഴുത്ത് രൂപപ്പെടുന്നത്. ഏതെങ്കിലും മനുഷ്യനിൽ വിപ്ലവാത്മകമായ ജീവിതം രൂപപ്പെടുന്നതിന് പിന്നിൽ സ്വയം തിരഞ്ഞെടുക്കുന്ന നിലപാടിനുവേണ്ടി മരിക്കാൻ തയ്യാറാകേണ്ടി വന്നേക്കാം.

ആവർത്തിച്ച് ചന്ത സ്ഥലത്തേക്ക് പോകുന്ന മുന്തിരിത്തോട്ടത്തിന്റെ ഉടമ ദൈവമാണ്.

ദൈവത്തിന്റെ മുന്തിരിത്തോട്ടം ചന്തയിലെ മനുഷ്യർക്കായി പ്രതീക്ഷയോടെ എല്ലാ സമയവും തുറന്നിരിക്കുന്നു. ഇവിടെ ദൈവനീതിയാണ് കൂലി.

ചന്തയിലെ മനുഷ്യരെ കാത്ത് ഒരു മുന്തിരിത്തോട്ടം.








**Meeting with The Apostolic Vicar of Northern Arabia, Bishop Aldo Berardi & Geevarghese Mar Coorliose along with Fr. Jacob Thomas - Vicar, Fr. Thomaskutty P. N., Assistant Vicar, Fr. Rinil Peter, Managing Committee 2025 at the Cathedral of Our Lady of Arabia, Kingdom of Bahrain on 01 July 2025.**



**പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിലെ ആദ്യ ബാച്ചിൽ പഠിച്ച് ഇന്ന് ജീവിച്ചിരിക്കുന്നതിൽ ഏറ്റവും പ്രായം കുടിയ പൂർവ്വ വിദ്യാർത്ഥി കെ. സി. ചാക്കോയെ 93-ാം ജന്മദിനത്തിൽ ആരോഗ്യ വകുപ്പ് മന്ത്രി വിണാ ജോർജ്, കാതോലിക്കേറ്റ് കോളജ് പ്രിൻസിപ്പൽ ഡോ. സിന്ധു ജോൺസ് എന്നിവർ പൊന്നാട അണിയിച്ച് ആശംസകൾ നേർന്നപ്പോൾ. മലങ്കര സഭ മുൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ്, പൂർവ്വ വിദ്യാർത്ഥി സംഘടന വൈസ് പ്രസിഡന്റ് ഷാജി മാത്തിലേത്ത്, സാമ്പത്തിക ശാസ്ത്രം വിഭാഗം മേധാവി ഡോ. ഷൈനി റ്റി. അലക്സാണ്ടർ മലങ്കര സഭാ മനേജിംഗ് കമ്മറ്റി അംഗം ഷാജി ഇലഞ്ഞിക്കൽ, കാതോലിക്കേറ്റ് കോളേജ് പൂർവ്വ വിദ്യാർത്ഥി മജ്ജു അന്ന മാത്യു എന്നിവർ സമീപം.**



**First year BD students of Orthodox Theological Seminary, Kottayam visited His Holiness Baselios Marthoma Mathews III at Devalokam Catholicate Aramana.**



ബഹ്റൈൻ സെന്റ് മേരീസ് ഇന്ത്യൻ ഓർത്തഡോക്സ് കത്തീഡ്രലിൽ എത്തിയ ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ ബഹ്റൈനിലെ ഇന്ത്യൻ അംബാസഡർ വിനോദ് കെ. ജേക്കബിനെ സന്ദർശിച്ചു. ഓർത്തഡോക്സ് സഭാംഗമായ അംബാസഡറിന് എല്ലാ ആശംസകളും നേർന്നു.



അഖില മലങ്കര ബാലസമാജം പ്രസിദ്ധീകരിക്കുന്ന 'ബാലമിത്രം' ത്രൈമാസികയുടെ പ്രകാശനം പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ബാലസമാജം കേന്ദ്ര വൈസ് പ്രസിഡന്റ് ഫാ. ചെറിയാൻ ജേക്കബ്, കേന്ദ്ര ജനറൽ സെക്രട്ടറി ഫാ. റിനോ കെ മാത്യു, കേന്ദ്ര ട്രഷറർ തലിൻ മാത്യൂസ് എന്നിവർക്ക് നൽകിക്കൊണ്ട് നിർവഹിച്ചു.



മലങ്കരസഭയുടെ മദ്യ ലഹരി വിരുദ്ധ സമിതിയുടെ ആഭിമുഖ്യത്തിൽ സംഘടിപ്പിച്ച അന്താരാഷ്ട്ര ലഹരി വിരുദ്ധ ദിനം വെട്ടിക്കൽ മാർ ബസേലിയോസ് വിദ്യാനികേതൻ സീനിയർ സെക്കൻഡറി സ്കൂളിൽ ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. മദ്യ ലഹരി വിരുദ്ധ സമിതി പ്രസിഡന്റ് യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു. മലങ്കര അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ മുഖ്യ സന്ദേശം നൽകി.









കാതോലിക്കേറ്റ് ആൻഡ് എം.ഡി സ്കൂൾസിന്റെ കീഴിൽ പ്രവർത്തിക്കുന്ന പുത്തൻകാവ് മെത്രാപ്പോലീത്തൻ ഹയർ സെക്കന്ററി സ്കൂളിന്റെ സ്ഥാപകദിനത്തോട് അനുബന്ധിച്ച് നടന്ന പൊതുസമ്മേളനത്തിൽ 10,12 ക്ലാസ്സുകളിൽ മുഴുവൻ എ പ്ലസ് വാങ്ങിയ വിദ്യാർത്ഥികളെ കാതോലിക്കേറ്റ് ആൻഡ് എം.ഡി സ്കൂൾസ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത പുരസ്കാരം നൽകി അനുമോദിച്ചു.



പരുമല സെമിനാരിയിൽ വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ പെരുന്നാളിന് ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മുഖ്യ കാർമ്മികത്വം വഹിച്ചു.



നാഗ്പൂർ സെന്റ് തോമസ് ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ പുതിയ അദ്ധ്യയന വർഷത്തിന് തുടക്കം കുറിച്ചു. വൈസ് പ്രസിഡന്റ് അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ മുഖ്യ കാർമികത്വം വഹിച്ചു.



ചെങ്ങന്നൂർ ഭദ്രാസന യുവജനപ്രസ്ഥാനം 2024-2025 വർഷത്തെ വാർഷിക സമ്മേളനം കുട്ടംപേരൂർ സെന്റ് മേരീസ് ദേവാലയത്തിൽ വെച്ച് നടന്നു. ഡോ. മാത്യൂസ് മാർ തീമോത്തിയോസ് ഉദ്ഘാടനം ചെയ്തു.



## ബാങ്ക് ജപ്തി ചെയ്ത വിദ്യാർത്ഥികളുടെ വീട് തിരികെ നൽകി എം.ജി.എം. സ്കൂൾ

തിരുവല്ല: വീട് ജപ്തിയായതിനെ തുടർന്ന് ടാർപോളിൻ ഷെഡ്ഡിൽ കഴിയേണ്ടിവന്ന രണ്ട് വിദ്യാർത്ഥികൾക്കും കുടുംബത്തിനും ബാധ്യതകൾ തീർത്ത് താക്കോലും ആധാരവും തിരികെ നൽകി തിരുവല്ല എം.ജി.എം സ്കൂൾ. കാതോലിക്കേറ്റ് ആൻഡ് എം. ഡി സ്കൂൾസ് കോർപ്പറേറ്റ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ നിർദേശപ്രകാരം സ്കൂൾ ഇക്കാര്യത്തിൽ ക്രിയാത്മകമായി ഇടപെടുവാൻ തീരുമാനിക്കുകയായിരുന്നു. മലങ്കര അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ ബാങ്ക് അധികൃതരുമായി നടത്തിയ ചർച്ചയിൽ പരമാവധി ഇളവുകളോടെ ഒറ്റത്തവണയായി തീർപ്പാക്കാൻ തീരുമാനമായി. വീട് നഷ്ടപ്പെട്ട വിദ്യാർത്ഥികളുടെ യാതന സ്വന്തം വേദനയായി ഏറ്റെടുത്ത അധ്യാപക-അനധ്യാപകർ ചേർന്നാണ് മുഴുവൻ തുകയും ശേഖരിച്ചത്.

പ്രിൻസിപ്പൽ പി. കെ. തോമസ്, ഹെഡ്മിസ്ട്രസ് ദീപ മേരി ജേക്കബ്, സഭാ മാനേജിങ് കമ്മിറ്റി അംഗം മത്തായി ടി വർഗീസ്, സ്റ്റാഫ് സെക്രട്ടറിമാരായ ഷേർലി തോമസ്, ലീന ഏബ്രഹം തുടങ്ങിയവർ നേതൃത്വം നൽകി.



കീക്കൊഴൂർ സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് ദേവാലയത്തിന്റെ ശതാബ്ദി ആഘോഷങ്ങളുടെ ഉദ്ഘാടനം പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് കാതോലിക്കാ ബാവാ നിർവഹിച്ചു. ജോഷ്വാ മാർ നിക്കോദിമോസ് അധ്യക്ഷത വഹിച്ച പൊതുസമ്മേളനത്തിൽ കേന്ദ്ര മന്ത്രി അഡ്വ. ജോർജ് കുര്യൻ മുഖ്യസന്ദേശം നൽകി.



ഓർത്തഡോക്സ് വൈദിക സെമിനാരി ആർട്സ് ക്ലബ്, തിയോളജിക്കൽ അസോസിയേഷൻ, ഹിസ്റ്റോറിക്കൽ അസോസിയേഷൻ എന്നിവയുടെ ഉദ്ഘാടനം ഡോ. ഗീവർഗീസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ നിർവഹിക്കുന്നു.

ഇറ്റലിയിലെ പലേർമ്മോ യൂണിവേഴ്സിറ്റിയിൽ നിന്നും Energy എന്ന വിഷയത്തിൽ ബെൻ അലക്സ് ബേബി ഡോക്ടറേറ്റ് കരസ്ഥമാക്കി. അടൂർ കടമ്പനാട് ഭദ്രാസനത്തിലെ കിളിവയൽ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്. അലക്സാണ്ടർ ബേബിയുടെയും ജെസ്സി ബേബിയുടെയും മകനാണ്. ഭാര്യ: റിയ ആൻ റോയി.





എസ്.എഫ്.ഐ അഖിലേന്ത്യാ പ്രസിഡന്റായി തിരഞ്ഞെടുക്കപ്പെട്ട ആദർശ് എം. സജി. എസ്.എഫ്.ഐ സംസ്ഥാന വൈസ് പ്രസിഡന്റ്, അഖിലേന്ത്യാ ജോയിന്റ് സെക്രട്ടറി എന്നീ പദവികൾ വഹിച്ചിട്ടുണ്ട്. ഡൽഹി ജനഹിത് ലോ കോളജിൽ എൽ.എൽ.ബി അവസാനവർഷ വിദ്യാർത്ഥിയാണ്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ചാത്തന്നൂർ സെന്റ് ജോർജ് വലിയപള്ളി ഇടവകാംഗം.